# ക്യംതാപ്രാൎത്ഥനാക്രമം

## കുബ്ബാനക്രമവും

ചേൎന്നതു്.

—:o:—

സുറിയാനിയിൽ നിന്നു

തർജ്ജിമ

മലയാളമനോരമക്കമ്പനി (ക്ലിപ്തം)

കോട്ടയം

൧൯൩൨.

# വിജ്ഞാപനം.

ആണ്ടോട്ടക്കുള്ള ഓരോ ഞായറാഴ്ച ദിവസങ്ങൾക്കും വിശേഷദിവസങ്ങൾക്കും നോൻപുദിവസങ്ങൾക്കും മററു സാധാരണ ദിവസങ്ങൾക്കും പ്രത്യേകം പ്രത്യേകം പ്രാൎത്ഥനാക്രമങ്ങൾ നമ്മുടെ വിശുദ്ധസഭയിൽ വിശുദ്ധപിതാക്കന്മാർ ഏർപ്പെടുത്തീട്ടുണ്ട. എങ്കിലും മലയാളത്തുള്ള അത്മേനികൾക്ക ഉപയോഗപ്പെടത്തക്കവണ്ണം ഇതിന്റെ ചില അംശങ്ങൾ മാത്രമേ നാട്ടുഭാഷയിൽ മുൻപിനാലെ തർജ്ജിമ ചെയ്തു നടപ്പു വന്നിട്ടുള്ളു. പട്ടക്കാർ മാത്രം ഉപയോഗിച്ചു വരുന്ന സുറിയാനി പ്രാൎത്ഥനാക്രമങ്ങളിലുള്ള അസംഖ്യം ഗാനങ്ങളെ അതേ മട്ടിൽ മലയാളത്തിൽ ഉണ്ടാക്കി ഉപയോഗിച്ചു കൂടയൊ എന്നു നമ്മുടെ വിശുദ്ധപിതാവായ പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ട ഇവിടെ എഴുന്നള്ളിത്താമസിക്കുന്ന കാലത്തു ഒരു സന്ദർഭവശാൽ കല്പിച്ചിട്ടുമുണ്ട്. ഇതനുസരിച്ചും പ്രത്യേകം സുറിയാനിഭാഷാപരിചയമില്ലാത്ത ആളുകളുടെ ആവശ്യത്തെ വിചാരിച്ചും, സാധാരണമായി നമ്മുടെ കൎത്താവിന്റെ പുനരുത്ഥാനത്തിന്റെ ഓൎമ്മയെ കൊണ്ടാടുവാൻ ഉദ്ദേശിച്ചിട്ടുള്ള ഞായറാഴ്ച ദിവസങ്ങൾക്ക പൊതുവെ ഉപയോഗപ്പെടത്തക്കവണ്ണമുള്ള പല ഗാനങ്ങളും, നമ്മുടെ പിതാവായ നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട സുറിയാനി മട്ടുകളിൽ തന്നേ മലയാളത്തിൽ തർജ്ജിമ ചെയ്തു വെച്ചിരുന്നതു് അവിടത്തെ കൃത്യാന്തരബാഹുല്യം നിമിത്തം പൂൎത്തിയാക്കുവാനോ പരിശോധിച്ചു നന്നാക്കാനോ ഇടയാകാതെ കിടന്നുപോകയാൽ ഞങ്ങളെ ഏല്പിക്കുകയും ഞങ്ങൾ രണ്ടാളും കൂടി ഈ ഗാനങ്ങളെ സുറിയാനി മൂലത്തോടു ഒത്തു നോക്കി പോരാത്തവയെ ചേൎത്തു കണ്ടത്തിൽ ഈപ്പൻ ഗീവറുഗീസു അവർകളുടെ സഹായത്താൽ സുറിയാനി വൃത്തങ്ങൾക്ക ഭേദം കൂടാതെ ഉണ്ടാക്കിശരിപ്പെടുത്തുകയും ഇടയ്ക്കിടയ്ക്കുള്ള മസുമൂറാകൾ പ്രാൎത്ഥനകൾ മുതലായവയെ ചേൎത്തു ക്രമപ്പെടുത്തുകയും ചെയ്തിട്ടുള്ളതാകുന്നു. ഈ ചെറിയ പുസ്തകം. ഇതിൽ ഏഴു യാമങ്ങൾക്കും ഉള്ള പ്രാൎത്ഥനകൾ സുറിയാനിയിലെ ക്രമം അനുസരിച്ചു വേറേ വേറേ ഇട്ടിരിക്കുന്നു എങ്കിലും എല്ലാവർക്കും ഏഴു നേരവും പ്രാൎത്ഥിപ്പാനുള്ള പ്രയാസവും ഇടവിടാ

തെ പ്രാൎത്ഥിപ്പിൻ എന്നുള്ള വേദവിധിയുടെ താൽപൎയ്യം അനുസരിച്ചു വിശുദ്ധപിതാക്കന്മാരാൽ ഓരോ യാമത്തേക്കു നിയമിക്കപ്പെട്ടിരിക്കുന്ന പ്രാൎത്ഥനകൾ മുഴുവൻ അനുഷ്ഠിക്കാഞ്ഞാലോ എന്നുള്ള ശങ്കയും നിമിത്തം സാധാരണമായി എല്ലാവരും രാത്രിയിലും പ്രഭാതസമയത്തും മൂന്നാം മണി നേരത്തും ഉച്ചയ്ക്കും ഉള്ള പ്രാൎത്ഥനകൾ ഒന്നായി പ്രഭാതസമയത്തു കഴിക്കയും ഒമ്പതാം മണി നേരത്തും സന്ധ്യയ്ക്കും സൂത്താറായ്ക്കും ഉള്ള പ്രാൎത്ഥനകൾ ഒന്നായി സന്ധ്യാസമയത്തു കഴിക്കയും ചെയ്തുവരുന്നതിനാൽ ഏഴു നേരവും പ്രാൎത്ഥിപ്പാൻ സൌകൎയ്യമില്ലാത്തവർ മേല്പറഞ്ഞ പതിവനുസരിച്ചു രണ്ടു നേരമായി പ്രാൎത്ഥിക്കാവുന്നതും അങ്ങിനെ രണ്ടു നേരമായി പ്രാൎത്ഥിക്കുമ്പോൾ എല്ലാ പ്രാൎത്ഥനയുടേയും ആദിയിൽ "പിതാവും പുത്രനും വിശുദ്ധ റൂഹായുമായ" ഇത്യാദി ആരംഭവും അവസാനത്തിൽ ചൊല്ലുവാനുള്ള വിശ്വാസപ്രമാണം മുതലായവയും പ്രത്യേകം പ്രത്യേകം എല്ലാ യാമപ്രാൎത്ഥനയുടേയും ആദിയിലും അവസാനത്തിലും ചൊല്ലാതെ ആദിയിലും അവസാനത്തിലും ഒരിക്കൽ മാത്രം ചൊല്ലിയാൽ മതിയാകുന്നതും ആകുന്നു. പ്രാൎത്ഥനയുടെ അവസാനത്തിൽ ചൊല്ലുവാനുള്ള വിശ്വാസപ്രമാണം ബസ്മൽക്കൊ ഹുത്തോമ്മൊ മുതലായവ ഓരോ യാമപ്രാൎത്ഥനയുടേയും അവസാനത്തിൽ ചേൎക്കാതെ പ്രാൎത്ഥനാക്രമത്തിന്റെ അവസാനത്തിൽ 93ാം പുറം മുതൽ ചേൎത്തിരിക്കുന്നതും ആയതു പ്രാൎത്ഥനയുടെ അവസാനത്തിൽ ചേൎത്തു ചൊല്ലേണ്ടതും ആകുന്നു. എന്നാൽ പട്ടക്കാരൻ കൂടെ ഇല്ലാതെ അന്മേനികൾ തനിച്ചു പ്രാൎത്ഥിക്കുന്നതായാൽ, പട്ടക്കാരൻ എന്നും പ്രതിവാക്യം എന്നും ആദിയിൽ ഇട്ടിരിക്കുന്ന ഭാഗങ്ങളും ഏവൻഗേലിയോൻ വായനയും അതിനെ സംബന്ധിച്ചുള്ളതും ബസ്മൽക്കൊ സാദീക്കൊ അക്ദ്ഗ്രാഹെം കൊഹനൈക്നെൽബശ്രൂൻ, ഹുത്തോമ്മൊ ഇവയും ഒഴിച്ചു ശേഷമുള്ള ഭാഗങ്ങൾ മാത്രം ഉപയോഗിക്കേണ്ടതാകുന്നു.

വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാർ.

കോനാട്ടു മാത്തൻ കത്തനാർ.

# ക്യംതാപ്രാൎത്ഥനാക്രമം

## സന്ധ്യാപ്രാൎത്ഥന*

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ സത്യമുള്ള
ഏകദൈവത്തിന്റെ തിരുനാമത്തിൽ.
ആമ്മീൻ.

തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം തമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ, ഉയരങ്ങളിൽ ഊശാനാ.

ദൈവമായ കൎത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു, ഉയരങ്ങളിൽ സ്തുതി.

ദൈവമേ! നീ ശുദ്ധമുള്ളവൻ ആകുന്നു.

ബലവാനേ! നീ ശുദ്ധമുള്ളവൻ ആകുന്നു. മരണമില്ലാത്തവനെ നീ ശുദ്ധമുള്ളവൻ ആകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ! ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

ദൈവമേ! നീ ശുദ്ധമുള്ളവൻ ആകുന്നു.

ബലവാനേ! നീ ശുദ്ധമുള്ളവൻ ആകുന്നു. മരണമില്ലാത്തവ

---

* ഇവിടെ ശനിയാഴ്ച അസ്തമിച്ചു ഞായറാഴ്ച ആരംഭിക്കുന്ന സന്ധ്യയെ ഉദ്ദേശിക്കുന്നു.

നെ! നീ ശുദ്ധമുള്ളവനാകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനെ! ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

ദൈവമെ! നീ ശുദ്ധമുള്ളവൻ ആകുന്നു.

ബലവാനേ! നീ ശുദ്ധമുള്ളവൻ ആകുന്നു. മരണമില്ലാത്തവനേ നീ ശുദ്ധമുള്ളവൻ ആകുന്നു. ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ! ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ.

ഞങ്ങളുടെ കൎത്താവെ! ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

ഞങ്ങളുടെ കൎത്താവെ! കൃപയുണ്ടായി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ. ഞങ്ങളുടെ കൎത്താവെ! ഞങ്ങളുടെ ശുശ്രൂഷയും പ്രാൎത്ഥനകളും കൈക്കൊണ്ടു ഞങ്ങളുടെമേൽ അനുഗ്രഹം ചെയ്യണമെ.

ദൈവമെ! നിനക്കു സ്തുതി.

സൃഷ്ടിക്കുന്നവനെ! നിനക്കു സ്തുതി. പാപികളായ തന്റെ അടിയാരോടു കൃപചെയ്യുന്ന മ്ശിഹാരാജാവെ! നിനക്കു സ്തുതി. ബാറെക്മോർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ!

നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ. നിന്റെ രാജ്യം വരണമെ. നിന്റെ തിരുവിഷ്ടം ആകാശത്തിലെപ്പോലെ ഭൂമിയിലും ആകണമെ. ഞങ്ങൾക്കു ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമെ. ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും ഞങ്ങളുടെ പാപങ്ങളും ഞങ്ങളോടും ക്ഷമിക്കണമെ. പരീക്ഷയിലേക്കു ഞങ്ങളെ പ്രവേശിപ്പിക്കരുതെ. പിന്നെയൊ തിന്മപെട്ടവനിൽ നിന്നു ഞങ്ങളെ രക്ഷിച്ചുകൊള്ളണമെ. എന്തുകൊണ്ടെന്നാൽ രാജ്യവും ശക്തിയും മഹത്വവും എന്നേക്കും നിനക്കുള്ളതാകുന്നു. ആമ്മീൻ

കൃപ നിറഞ്ഞ മറിയമെ! നിനക്കു സമാധാനം.

ഞങ്ങളുടെ കർത്താവു നിന്നോടുകൂടെ. നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു. നിന്റെ ഉദരഫലമായ നമ്മുടെ കർത്താവേശുമ്ശീഹായും വാഴ്ത്തപ്പെട്ടവനാകുന്നു. ദൈവത്തിന്റെ മാതാവായ മത്തമറിയമെ! പാപികളായ ഞങ്ങൾക്കു വേണ്ടി ഇപ്പോഴും എപ്പോഴും ഞങ്ങളുടെ മരണസമയത്തും ദൈവത്തോടു നീ അപേക്ഷിച്ചുകൊള്ളണമെ. ആമ്മീൻ.

പട്ടക്കാരൻ. ശുബഹോലാബോ ഊലബ്രോ വല്റൂഹോ ക്കാദീശോ.

പ്രതിവാക്യം. ബലഹീനന്മാരും പാപികളുമായ നമ്മുടെ മേൽ അനുഗ്രഹങ്ങളും മനോഗുണവും രണ്ടു ലോകങ്ങളിലും എന്നെന്നേക്കും ചൊരിയപ്പെട്ടമാറാകട്ടെ.

[സ്ലൂസൊ]

പട്ടക്കാരൻ. ദൈവമായ കർത്താവെ! ഞങ്ങൾ പരിപാകമുള്ള നടപടികളാൽ നിന്റെ തിരുമുമ്പാകെ ശോഭിച്ചുകൊണ്ടു നിന്നെയും നിന്റെ പിതാവിനെയും നിന്റെ വിശുദ്ധറൂഹായെയും ഇടവിടാതെ സ്തുതിപ്പാൻ തക്കവണ്ണം മൂന്നാംദിവസത്തെ നിന്റെ ഈ ഉയത്തെഴുന്നേൽപിൻനാളിനെ സ്വർഗ്ഗവാസനകളോടുകൂടെ വെടിപ്പിലും വിശുദ്ധിയിലും പുകഴ്ത്തുവാൻ ഞങ്ങളെ യോഗ്യന്മാരാക്കണമെ. ഹോശോവബ്ക്കുൽസ്ബൊൻ ല് ഒൽമ്മീൻ.

ആമ്മീൻ.

[51-ാം മസുമൂറാ]

ദൈവമേ! നിന്റെ കൃപയിൻപ്രകാരം എന്നോടു കരുണ ചെയ്യണമേ. നിന്റെ കരുണയുടെ ബഹുത്വത്തിൻപ്രകാരം എന്റെ പാപങ്ങളെ മായിച്ചുകളയണമെ.

എന്റെ അന്യായത്തിൽനിന്നു എന്നെ നന്നായി കഴുകി എന്റെ പാപങ്ങളിൽനിന്നു എന്നെ വെടിപ്പാക്കണമെ. എന്തെ

ന്നാൽ എന്റെ അതിക്രമങ്ങളെ ഞാൻ അറിയുന്നു, എന്റെ പാപങ്ങളും എപ്പോഴും എന്റെ നേരെ ഇരിക്കുന്നു.

നിനക്കു വിരോധമായി തന്നെ ഞാൻ പാപം ചെയ്തു, നിന്റെ തിരുമുമ്പിൽ തിന്മകളെ ഞാൻ ചെയ്തു. അതു നിന്റെ വചനത്തിൽ നീ നീതീകരിക്കപ്പെടുകയും നിന്റെ ന്യായവിധികളിൽ നീ ജയിക്കയും ചെയ്‌വാനായിട്ടു തന്നെ. എന്തെന്നാൽ അന്ന്യായത്തിൽ ഞാൻ ഉൽഭവിച്ചു, പാപങ്ങളിൽ എന്റെ മാതാവു എന്നെ ഗർഭം ധരിക്കയും ചെയ്തു.

എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെ നീ അറിയിച്ചു. നിന്റെ സോപ്പാ കൊണ്ടു എന്റെ മേൽ നീ തളിക്കണമെ, ഞാൻ വെടിപ്പാക്കപ്പെടും. അതിനാൽ എന്നെ നീ വെണ്മയാക്കണമെ, ഉറച്ച മഞ്ഞിനെക്കാൾ ഞാൻ വെണ്മയാകും.

നിന്റെ ആനന്ദവും സന്തോഷവും കൊണ്ടു എന്നെ തൃപ്തിയാക്കണമെ. ക്ഷീണതയുള്ള എന്റെ അസ്ഥികൾ സന്തോഷിക്കും. എന്റെ പാപങ്ങളിൽ നിന്നു നിന്റെ മുഖം തിരിച്ചു എന്റെ അതിക്രമങ്ങളെ ഒക്കെയും മായിച്ചുകളയണമെ.

ദൈവമെ! ഒരു വെടിപ്പുള്ള ഹൃദയത്തെ എന്നിൽ സൃഷ്ടിക്കണമെ. സ്ഥിരതയുള്ള നിന്റെ ആത്മാവിനെ എന്റെ ഉള്ളിൽ പുതുതാക്കണമെ. നിന്റെ മുമ്പിൽ നിന്നു എന്നെ തള്ളിക്കളയരുതെ. നിന്റെ വിശുദ്ധാത്മാവിനെ എന്നിൽ നിന്നു എടുക്കയും അരുതെ.

എന്നാലൊ നിന്റെ ആനന്ദവും രക്ഷയും ഇനിക്കു തിരിച്ചു തരണമെ. മഹത്വമുള്ള നിന്റെ ആത്മാവു എന്നെ താങ്ങുമാറാകണമെ. അപ്പോൾ ഞാൻ അതിക്രമക്കാരെ നിന്റെ വഴി പഠിപ്പിക്കും. പാപികൾ നിങ്കലേക്കു തിരിയുകയും ചെയ്യും.

എൻെറ രക്ഷയുടെ ദൈവമായ ദൈവമെ! രക്തത്തിൽ നിന്നു എന്നെ രക്ഷിക്കണമെ. എൻെറ നാവു നിൻെറ നീതിയെ സ്തുതിക്കും. കൎത്താവെ! എൻെറ അധരങ്ങൾ ഇനിക്കു തുറക്കണമെ. എൻെറ വായ് നിൻെറ സ്തുതികളെ പാടും.

എന്തെന്നാൽ ബലികളിൽ നീ ഇഷ്ടപ്പെട്ടില്ല. ഹോമബലികളിൽ നീ നിരപ്പായതുമില്ല. ദൈവത്തിൻെറ ബലികൾ താഴ്മയുള്ള ആത്മാവാകുന്നു. ദൈവം നുറുങ്ങിയ ഹൃദയത്തെ നിരസിക്കുന്നില്ല.

നിൻെറ ഇഷ്ടത്താൽ സെഹിയോനോടു നന്മ ചെയ്യണമെ. ഊർശ്ലേമ്മിൻെറ മതിലുകളെ പണിയണമെ. അപ്പോൾ ബലികളിലും ഹോമബലികളിലും നീ ഇഷ്ടപ്പെടും. അപ്പോൾ നിൻെറ ബലിപീഠത്തിന്മേൽ കാളകൾ [ബലിയായി] കരേറും.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോ ലാബോ ഊലബ്രാ വല്റൂഹോ ക്കാദീശൊ.

പ്രതിവാക്യം. മെന്ഓലം വാദാമ്മൊല് ഓലം ഒൽമ്മീ നാമ്മീൻ.

[ഹ്ത്തീസ് ലോക് ഹോയേൻ ല്ഹാത്തോയെ എന്നമട്ടിൽ]

ഈ നിന്നുത്ഥാനത്തിനാൽ
വംശത്തലയാമാദം മോദിക്കും.
നാഥാ! സവ്വേശ!
കൃപ ചെയ്കെന്നിൽ.
നിന്നേ മൃതനായവർ കബറിൽ മുദ്രകളും
കാവലുമായ്വെച്ചാർ. ...... നാഥാ
മ്ശീഹാ! വിൺമൺവാസികളേ-
യുത്ഥാനത്താൽ മോദിപ്പിച്ചവനേ! ...... നാഥ

സൌരഭ്യക്കൂട്ടമെടുത്താ ശിഷ്യസ്ത്രീകൾ
ചെന്നാർ നിൻകബറിൽ. ...... നാഥാ

യോഹന്നാനും കീപ്പായ്യം
സന്തോഷത്താൽ ഓടിക്കബറെത്തി. ...... നാഥാ

ബാറെക്ക്മോർ.

പട്ടക്കാരൻ. ശൂബ്ഹോലാൻബോ ഉൾലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല് ഓലം ഒൽമ്മീ നാമ്മീൻ.

ദേവാ! സ്തുതി നിൻകരുണെയ്ക്കും
രക്ഷകനേ നിൻകൃപയതിനും നിത്യം. ...... നാഥാ

കുറിയേലായിസ്സോൻ.

[140, 141, 118, 116 മസുമൃറാകൾ]

കൎത്താവേ! ഞാൻ നിന്നെ വിളിച്ചു. എന്നോടു നീ ഉത്തരം അരുളിച്ചെയ്തു എന്റെ വചനങ്ങളെ സൂക്ഷിച്ചുകേൾക്കണമെ.

എന്റെ പ്രാൎത്ഥനയെ നിന്റെ മുമ്പാകെ ധൂപം പോലെയും എന്റെ കൈകളുടെ കാഴ്ചയെ വൈകുന്നേരത്തെ കാഴ്ച പോലെയും കൈക്കൊള്ളണമെ. എന്റെ ഹൃദയം ദുഷ്ക്കാൎയ്യത്തിന്നു ചായുകയും ഞാൻ അന്യായക്രിയകളെ പ്രവൎത്തിക്കയും ചെയ്യാതിരിപ്പാനായിട്ടു എന്റെ വായിക്കു കാവൽക്കാരനെയും എന്റെ അധരങ്ങൾക്കു കാവൽക്കാരനെയും നിയമിക്കണമെ.

ദുഷ്ടമനുഷ്യരോടു കൂടെ ഞാൻ അപ്പം ഭക്ഷിക്കുമാറാകരുതെ. നീതിമാൻ എന്നെ പഠിപ്പിക്കയും എന്നെ ശാസിക്കയും ചെയ്യട്ടെ. ദുഷ്ടന്മാരുടെ എണ്ണ എന്റെ തലയെ കൊഴുപ്പിക്കരുതെ. എന്തെന്നാൽ എന്റെ പ്രാൎത്ഥന അവരുടെ ദോഷത്തിന്നു അകന്നു. അവരുടെ ന്യായാധിപതിമാർ പാറയാൽ തടുക്കപ്പെട്ടു. ഇമ്പമുള്ള എന്റെ വചനങ്ങളെ അവർ കേട്ടു.

ഭൂമിയെ പിളക്കുന്ന കൊഴു പോലെ പാതാളത്തിൻെറ വായിക്കരികെ അവരുടെ അസ്ഥികൾ ചിതറപ്പെട്ടു. കൎത്താവെ! ഞാൻ എൻെറ കണ്ണുകളെ നിൻെറ അടുക്കലേക്കു ഉയൎത്തി നിന്നിൽ ശരണപ്പെട്ടു. എൻെറ ആത്മാവിനെ തള്ളിക്കളയരുതേ.

ഇനിക്കായി കണികളെ മറച്ചു വെച്ചിട്ടുള്ള പ്രശംസക്കാരുടെ കയ്യിൽ നിന്നു് എന്നെ കാത്തുകൊള്ളണമെ. ഞാൻ കടന്നു പോകുമ്പോൾ അന്യായക്കാർ ഒരുമിച്ചു തങ്ങളുടെ വലകളിൽ വീഴും.

ഞാൻ എൻെറ ശബ്ദത്തോടെ കൎത്താവിനെ വിളിച്ചു എൻെറ ശബ്ദത്തോടെ ഞാൻ കൎത്താവിനോടു അപേക്ഷിച്ചു അവൻെറ മുമ്പാകെ ഞാൻ എൻെറ സങ്കടം ബോധിപ്പിച്ചു. അവൻെറ മുമ്പാകെ എൻെറ ഞെരുക്കങ്ങളെ ഞാൻ അറിയിക്കയും ചെയ്തു. എൻെറ ആത്മാവു കണ്ണിതപ്പെട്ടപ്പോൾ നീ എൻെറ ഊടുവഴികളെ അറിയുന്നു.

എൻെറ നടപ്പുകളുടെ വഴിയിൽ അവർ ഇനിക്കായി കണികളെ മറച്ചു വെച്ചു. ഞാൻ വലത്തോട്ടു നോക്കി. എന്നെ അറിയുന്നവൻ ഇല്ലെന്നു ഞാൻ കണ്ടു. സങ്കേതസ്ഥലം ഇനിക്കു ഇല്ലാതെയായി. എൻെറ ആത്മാവിനു വേണ്ടി ചോദിക്കുന്നവനും ഇല്ല. കൎത്താവെ! ഞാൻ നിന്നോടു നിലവിളിച്ചു നീ എൻെറ ആശ്രയവും ജീവനുള്ളവരുടെ ദേശത്തു എൻെറ ഓഹരിയും ആകുന്നു എന്നു ഞാൻ പറഞ്ഞു.

എൻെറ അപേക്ഷയെ സൂക്ഷിച്ചു കേൾക്കണമെ. എന്തെന്നാൽ ഞാൻ ഏററവും താഴ്മപ്പെട്ടിരിക്കുന്നു. എന്നെ പിഡിപ്പിക്കുന്നവരിൽ നിന്നു എന്നെ വിടുവിക്കണമെ. എന്തെന്നാൽ അവർ എന്നെക്കാൾ ബലമുള്ളവരായി തീൎന്നു. ഞാൻ നിൻെറ നാമത്തെ സ്തുതിക്കേണ്ടുന്നതിനു എൻെറ ആത്മാവിനെ കാരാഗ്രഹത്തിൽ നിന്നു പുറപ്പെടുവിക്കണമെ, നീ ഇനിക്കു വേണ്ടി പക

രം ചെയ്യുമ്പോൾ നിന്റെ നീതിമാന്മാർ ഇനിക്കായി കാത്തിരിക്കും.

നിന്റെ വചനം എന്റെ കാലുകൾക്കു വിളക്കും എന്റെ ഊടുവഴികൾക്കു പ്രകാശവും ആകുന്നു. നിന്റെ നീതിയായുള്ള ന്യായങ്ങളെ പ്രമാണിക്കുന്നതിനായിട്ടു ഞാൻ ആണയിട്ടു നിശ്ചയിച്ചു. ഞാൻ ഏററവും ക്ഷീണിച്ചിരിക്കുന്നു. കർത്താവെ! നിന്റെ വചനപ്രകാരം എന്നെ ജീവിപ്പിക്കണമെ. കർത്താവെ! എന്റെ വായിലെ വചനങ്ങളിൽ നീ ഇഷ്ടപ്പെട്ടു നിന്റെ ന്യായങ്ങൾ എന്നെ പഠിപ്പിക്കണമെ.

എന്റെ ആത്മാവു എല്ലായ്പ്പോഴും നിന്റെ കൈകളിൽ ഇരിക്കുന്നു. നിന്റെ വേദപ്രമാണത്തെ ഞാൻ മറന്നില്ല. ദുഷ്ടന്മാർ ഇനിക്കായിട്ടു കണികളെ വെച്ചു. എന്നാലും ഞാൻ നിന്റെ കല്പനകളിൽ നിന്നു തെററിപ്പോയില്ല. ഞാൻ നിന്റെ സാക്ഷിയെ എന്നേക്കുമായി അവകാശപ്പെടുത്തി. എന്തെന്നാൽ അതു എന്റെ ഹൃദയത്തിന്റെ ആനന്ദം ആകുന്നു. നിന്റെ കല്പനകളെ എന്നേക്കും സത്യത്തോടെ ചെയ്‌വാനായിട്ടു ഞാൻ എന്റെ ഹൃദയത്തെ തിരിച്ചു.

സകല ജനങ്ങളുമെ! കർത്താവിനെ സ്തുതിപ്പിൻ. സകല ജാതികളുമെ! അവനെ നിങ്ങൾ സ്തുതിപ്പീൻ. എന്തെന്നാൽ അവന്റെ കൃപ നമ്മുടെ മേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ടു എന്നേക്കും കർത്താവാകുന്നു.

ദൈവമെ സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്‌മോർ.

പട്ടക്കാരൻ. ശുബ്‌ഹോലാബോ ഉലബ്രോ വല്‌റൂഹോ കാദീശോ.

പ്രതിവാക്യം.....മെന്‌ഓലം വാദാമ്മോല്‌ ഓലം ഒൽമീനാമ്മീൻ.

[സ്ലീ, മൊറിയൊ, ബ്'റഹമ്മെ എന്ന മട്ടിൽ]

എൻനാഥാ! നിൻകൃപ നിന്നേ
ഇപ്പാപികളിൽ ചായിച്ച
നിൻസ്'ലീബാച്ചിറകിൽ തൂങ്ങും
നിൻസഭമേൽ കൃപ തോന്നേണം.
അതിശക്തിമഹത്വങ്ങളതാൽ
മൃതരിടയിന്നേറെറാൻ മ്ശിഹാ!
ദുരിതക്കടലിന്നടിയാരെ
കരുണയോടെഴുന്നേല്പിക്കേണം.
നിന്നുത്ഥാനത്തിൻെറ വിശു-
ദ്ധോത്സവമാമിദ്ദിവസത്തിൽ
നിൻകൃപയേ സ്തോത്രം ചെയ്'വാൻ
ഞങ്ങടെ പാപം മോചിക്ക.
ക്രോമ്പകൾ ജീവമരത്തോട്ടം
കാത്തീറയർ മ്ശിഹാകമ്പറും
പള്ളികൾ ദയാറാകളുമിന്നീ-
യുത്ഥാനം കൊണ്ടാടുന്നു.

ബാറെക്'മോർ

പട്ടക്കാരൻ. ശുബഹോ ലാബോ ഉബലബ്രോ വല്'റൂഹോ കാദീശോ

പ്രതിവാക്യം. മെന്'ഓലം വാദാമ്മൊല്' ഓലം ഒൽമീനാമ്മിൻ.

ശരണത്താലെയുറങ്ങീട്ടം
മൃതരേ മോദിപ്പിച്ചവനേ!
മോദിപ്പിച്ചടിയാരേ നിൻ-
വലമാക്കണമുത്ഥാനത്താൽ.

സ്റ്റൌമെൻ കാലോസ്' കുറിയേലായിസ്സോൻ.

## പ്രുമിയോൻ

പട്ടക്കാരൻ. നാം എല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോട് അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം.

പ്രതിവാക്യം. അനുഗ്രഹിക്കുന്നവനായ കർത്താവെ! ഞങ്ങളുടെ മേൽ അനുഗ്രഹിച്ചു ഞങ്ങൾക്കു സഹായിക്കണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും പ്രഭയും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല ഉന്നതിയും എല്ലാപ്പോഴും സദാനേരത്തിലും ഇടവിടാതെ കരേറ്റുവാൻ ഞങ്ങൾ യോഗ്യന്മാരായിതീരണമേ. തിരുവിഷ്ടത്താൽ മരണത്തിന്നായി വരികയും സ്നേഹാധിക്യത്താൽ കബറിലേക്കു പ്രവേശിക്കയും ചെയ്ത നല്ല ഉടയവനും മനുഷ്യരെക്കുറിച്ചു സ്നേഹമുള്ളവനും സകലത്തിലും ഉയർന്നിരിക്കുന്ന അത്യുന്നതനും സ്വഭാവത്താൽ അദൃശ്യനും നാനാധനങ്ങളും വാരി എടുക്കപ്പെടുന്ന ഭണ്ഡാരമുള്ള ധനവാനും എല്ലാ ഭാഗങ്ങളിലേക്കും തന്റെ നിക്ഷേപങ്ങളെ വിഭജിച്ചു കൊടുക്കുന്നവനുമായവന്നു സ്തുതി. സന്ധ്യാപ്രാർത്ഥനയുടെ ഈ നേരത്തിലും സകല പെരുനാളുകളിലും സമയങ്ങളിലും നാഴികകളിലും കാലങ്ങളിലും സ്തുതിയും ബഹുമാനവും വന്ദനയും തനിക്കു യോഗ്യമാകുന്നു. ബ്'കുലഹ്ഹൻ യൌമ്മോസൊല്'ഹായെൻ ല്' ഒൽമ്മീൽ.

ആമ്മീൻ.

[മ്'ഹസിയോനാ ഹോകീൻ]

പട്ടക്കാരൻ. എങ്കിലോ പുണ്യമാക്കുന്നവനും ക്ഷമിക്കുന്നവനും ഞങ്ങളുടെ തിന്മകളെ ഓർക്കാതെ മായിച്ചു ഇല്ലായ്മ ചെയ്യുന്നവനുമായിരിക്കുന്ന ദൈവമായ കർത്താവെ! നിന്റെ സ്നേഹാനുഗ്രഹത്താൽ വളരെയും വലിയവയുമായ എന്റെ അസംഖ്യാപാപങ്ങളെയും വിശ്വാസികളായ നിന്റെ സകല

ജനങ്ങളുടെയും പാപങ്ങളെയും മായിച്ചു കളയണമെ. ഉത്തമനായുള്ളോവെ! കരുണ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യണമെ. ദൈവമായ കൎത്താവെ! നിന്നിൽ നിന്നുള്ള അനുഗ്രഹങ്ങളാൽ ഞങ്ങളെ ഓൎത്തുകൊള്ളണമെ. എന്റെ കൎത്താവെ! അവയാൽ ഞങ്ങളുടെ പിതാക്കന്മാരുടെയും ഞങ്ങളുടെ സഹോദരന്മാരുടെയും ഞങ്ങളുടെ പ്രഭുക്കന്മാരുടെയും ഞങ്ങളുടെ ഗുരുക്കന്മാരുടെയും ഞങ്ങളുടെ മരിച്ചുപോയവരുടെയും വിശുദ്ധിയും മഹത്വവുമുള്ള നിന്റെ സഭയുടെ മക്കളായിരിക്കുന്ന വിശ്വാസികളായ എല്ലാ മരിച്ചുപോയവരുടെയും ദേഹികളെ നീ ഓൎത്തുകൊള്ളണമെ. ദൈവമായ കൎത്താവെ! അവരുടെ ദേഹികളെയും അവരുടെ ആത്മാക്കളെയും അവരുടെ ശരീരങ്ങളെയും നീ ആശ്വസിപ്പിച്ചു അനുഗ്രഹങ്ങളും മദനാഹ്രണവും ആകുന്ന പനിനീർ അവരുടെ അസ്ഥികളിന്മേൽ തളിക്കണമെ. മഹത്വത്തിന്റെ ഉടയവനായി ഞങ്ങളുടെ കൎത്താവും നാഥനുമായ ഞങ്ങളുടെ മ്ശിഹാ രാജാവെ! ഞങ്ങൾക്കും അവൎക്കും വിമോചനവും വിമോചകനും നീ ആയിരിക്കണമെ. എന്റെ കൎത്താവെ! ഞങ്ങളോടു ഉത്തരം അരുളിച്ചെയ്തു ഞങ്ങളുടെ സഹായത്തിന്നു വരണമെ. ഞങ്ങളുടെ തുണസ്സായി എഴുന്നള്ളി ഞങ്ങളെ രക്ഷിച്ചു ഞങ്ങളുടെ പ്രാൎത്ഥനകളും അപേക്ഷകളും കൈക്കൊള്ളണമെ. ദൈവമെ! നിന്റെ അനുഗ്രഹങ്ങളാൽ സകല കഠിനശിക്ഷകളെയും ഒഴിച്ചു മായിച്ചു കളയണമെ. കൎത്താവെ! നിന്റെ കരുണയാൽ ക്രോധത്തിന്റെ വടികളെ ഞങ്ങളിൽ നിന്നു വിലക്കി നീക്കികളയണമെ. സമാധാനമനുഷ്യൎക്കുള്ളതായ നല്ല അവസാനത്തിന്നു ഞങ്ങളെ എല്ലാവരെയും യോഗ്യന്മാരാക്കണമെ. നിന്റെ ദൈവത്വത്തിന്നു ഇഷ്ടവും യോഗ്യവും പ്രീതികരവുമായി ക്രിസ്ത്യാനിക്കു ചേരുന്ന അവസാനത്തെ ഞങ്ങൾക്കു സൌജന്യമായി തരണമെ. നല്ല അവസാനത്തിന്നു ഞങ്ങളെ എല്ലാവരെയും നീ

യോഗ്യന്മാരാക്കണമെ. സ്തുതിയും സ്തോത്രവും നിനക്കു ഞങ്ങൾ കരേററുന്നു. ഹോശൊ വബ്ക്കുൽസ്ബാൻ ല് ഒൽമ്മീൽ.

[സെദ്റോ]

പട്ടക്കാരൻ. ഞങ്ങളുടെ ദൈവമായ മ്ശിഹാ നിന്റെ രക്ഷാകരമായ നടപടിയാലും മനുഷ്യരെ കുറിച്ചുള്ള നിന്റെ ദിവ്യസ്നേഹത്താലും കാതോലിക്കാസംബന്ധവും ശ്ലീഹാസംബന്ധവുമായ നിന്റെ സഭയെ സകല പുറജാതികളിൽനിന്നും നീ തിരഞ്ഞെടുത്തു. അതിനെ നിന്റെ വിശുദ്ധരക്തത്താൽ വിലയ്ക്കു വാങ്ങി മഹത്വമുള്ള മണവാട്ടിയാക്കിത്തീർത്തു. നീ ഞങ്ങളെ നിന്റെ മക്കളും അവകാശവുമാക്കി തീർക്കയും മരണത്തിന്റെയും സാത്താന്റെയും അടിമയിൽനിന്നു സ്വാതന്ത്ര്യപ്പെടുത്തി രക്ഷിക്കയും നിന്നെക്കുറിച്ചുള്ള അറിവിന്റെ യോഗ്യതയുള്ള പ്രകാശത്താൽ പ്രകാശിപ്പിക്കയും ചെയ്തിരിക്കുന്നു. കർത്താവെ! ഞങ്ങളും നിന്റെ മക്കൾ എല്ലാവരും നിന്റെ ദിവ്യകല്പനകളെ ആചരിക്കയും അവയെ ധ്യാനിക്കയും രാവും പകലും നിന്റെ പ്രമാണങ്ങളിൻപ്രകാരം നടന്നു നിന്നിൽ സന്തോഷിക്കയും ചെയ്യുമാറാകണമെ. ഞങ്ങൾ ജീവിപ്പിക്കുന്നതായ നിന്റെ സുവിശേഷത്തെ പ്രസംഗിക്കയും അന്യജാതികളുടെയും സ്വജാതികളുടെയും ഇടയിൽ നിന്റെ ഏവൻഗേലിയോനെ വഹിക്കയും വിശുദ്ധശ്ലീഹന്മാരും മീർഘദർശിമാരും അറിയിപ്പുകാരും ഞങ്ങൾക്കു ഒരുക്കി തന്നിട്ടുള്ള മാർഗ്ഗത്തോടു ചേർന്നു അതിൽ കൂടി നടക്കയും അവരുടെ ചൊവ്വുള്ള കാലടികളെ പിന്തുടരുകയും ചെയ്യുമാറാകണമെ. നിന്റെ ദിവ്യതിരുവിഷ്ടത്തിൽ ഞങ്ങൾ എല്ലാവരും പൂർണ്ണതപ്പെടുകയും നീ അവർക്കു കൊടുത്തിട്ടുള്ള മഹത്വത്തിൽ ഞങ്ങൾ കിരീടം ധരിപ്പിക്കപ്പെടുകയും ചെയ്യുമാറാകണമെ. വിശ്വാസികളായ നിന്റെ ജനങ്ങൾക്കു നിന്റെ കൽപനകളുടെ രഹസ്യത്തെ ഞങ്ങൾ കൊടുക്കയും ജീവന്റെയും സന്തോഷത്തിന്റെയും വചനത്തെ ഞങ്ങൾ പ്രസംഗിക്കയും നിന്റെ മഹിമയുള്ള പ്രകാ

ശത്താൽ ഞങ്ങൾ ശോഭിക്കയും നിന്റെ ആത്മീയമായ ഉറവയിൽനിന്നു ഞങ്ങൾ ധാരാളമായി പുഷ്ടിപ്പെടുകയും നിന്റെ ജീവപാനീയത്താൽ ഞങ്ങൾ പൂൎണ്ണമായി ഇമ്പപ്പെടുകയും ചെയ്യുമാറാകണമെ. ഞങ്ങൾ നിത്യവും മാധുൎയ്യമുള്ള ഗാനങ്ങളെയും ചേൎച്ചയുള്ള സ്തുതികളെയും എല്ലാനേരവും ഇടവിടാതെ ആനന്ദകരങ്ങളായ സ്തോത്രങ്ങളെയും നിനക്കു പ്രത്യേകം മഹത്വമുള്ളതും ആശ്ചൎയ്യകരങ്ങളും വിസ്മയനീയങ്ങളുമായ അത്ഭുതപ്രവൃത്തികൾ നിറഞ്ഞിരിക്കുന്നതുമായ നിന്റെ ഉയൎത്തെഴുന്നേല്പിന്നും അണെക്കുമാറാകണമെ. നിന്റെ കരുണെക്കായി നോക്കിപ്പാൎക്കയും നിന്റെ കുരിശിൽ തറപ്പിനെ ഏറ്റു പറകയും നിന്റെ ദൈവത്വത്തെ വിശ്വസിക്കയും ചെയ്യുന്ന നിന്റെ ഇടവകെക്കു സമാധാനവും നിന്റെ സഭെക്കു നിരപ്പും സൌജന്യമായി കൊടുക്കണമെ. സത്യവിശ്വാസത്തോടു കൂടെ അതിൽ നിന്നു യാത്ര പുറപ്പെട്ടിരിക്കുന്ന വിശ്വാസികളായ മരിച്ചുപോയവൎക്കു സ്വൎഗ്ഗത്തിൽനിന്നുള്ള നിന്റെ എഴുന്നുള്ളത്തു ദിവസത്തിൽ നിന്റെ വലത്തുഭാഗത്തുള്ള ഇമ്പവും ആനന്ദവും കൊടുക്കണമെ. ഞങ്ങളും വിശ്വാസമുള്ള സഭയുടെ മക്കൾ എല്ലാവരും നിനക്കും നിന്റെ പിതാവിന്നും നിന്റെ വിശുദ്ധറൂഹായിക്കും സ്തുതിയും സ്തോത്രവും കരേറ്റുകയും ചെയ്യുമാറാകണമെ. ഹോശോവഖ് കുല്സ്ബാൻ ല്ഒൽമ്മീൻ. ദൈവത്തിൽ നിന്നു കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങളിലും എന്നെന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ.

പ്രതിവാക്യം. ആമ്മീൻ-

[ലോക്മൊറിയോ കോറേനാൻ എന്ന മട്ടിൽ]

നാഥൻ മൃതരിടയിലുറ......പ്പിച്ചപ്പാദത്തെ.
ഖേദിക്കേണ്ടാ നിൻപാപ-
ത്തെയോൎത്തിനിയും നീ.
നീ കുററം ചെയ്തതിന്നല്ലോ

ഞാൻ കൊണ്ടടീകൾ.
ഏദൻകനി നീ തിന്നതിനായ്
കൈപ്പും കുടിച്ചേൻ ഞാൻ.
നഗ്നതയാൽ.....നീയിലകൾ ചാർത്തി.
നഗ്നതയോ.....ടെന്നേയവർ തൂക്കി.
ഞാൻ ചിന്തിയ രക്തത്താൽ പോയ്
കോപം താതന്റെ.
മോദിക്ക വിശുദ്ധസഭേ.....നമ്മുടെ നാഥൻ
മൂന്നാം നാളിൽ ജീവിച്ചാ.
ക്കബറീന്നെഴുന്നേററാൻ.
പാപത്തെക്കലയാൽ കൊന്നാൻ
മൃതിയേ മൃതിയാൽ.
ക്രോബകൾ കുന്തം താന്നേററ-
കുന്തത്താൽ നീക്കി
തൻകബറാൽ.....തീർത്താൻ കബർനാശം.
തന്നതഥാ.....നാലിണ്ടയിരേകി
ഏററിവ താൻ പോക്കി വഴിത്തെ-
റെറല്ലാം ഞങ്ങളുടെ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഉൻലബ്രോ വല്റൂഹോ കാദീശോ

പ്രതിവാക്യം. മെന്ഓലം വാദാമ്മൊല്ഓലം ഒൽമീനാമീൻ.

തൻശുദ്ധശരീരം ഭ.....ക്ഷിച്ചയിരേകും
രക്തം പാനം ചെയ്ത മൃത-
ക്കായ് നാം പ്രാർത്ഥിക്ക.
അഴിവില്ലാലോകത്തവർതൻ.

ദേഹികൾമേലും
പാപതമസ്സാത്മാക്കളിലും
വാഴായ്‌വാൻ തന്നെ
അവരാത്മാ......ക്കളെ നീക്കിയ നാഥാ
ഏററവർ ചൊ......ന്നാർ നിൻസ്ലീപ്പായെ
നിൻവലഭാഗത്തു നിറുത്തി-
ടേണം നീയവരെ.

മൊറിയോ റാഹെമ്മെലെന്‌ ഉൗ അദാറൈൻ.

[എത്രോ]

പട്ടക്കാരൻ. ഗോഗുൽത്തായുടെ മുകളിൽ കാഴ്ച അണക്ക-പ്പെടുകയും സ്ലീപ്പായിലേക്കുള്ള തന്റെ കരേററത്താൽ ലോകത്തിന്റെ അന്യായത്തെ പരിഹരിക്കയും ചെയ്ത പുണ്യപ്പെടുത്തുന്ന ബലിയും സംയോജിപ്പുണ്ടാകുന്ന ധൂപകലശവുമായ എന്റെ കർത്താവേ "ബലഹീനന്മാരായിരിക്കുന്ന നിന്റെ ദാസന്മാരായ ഞങ്ങൾ അണച്ചിരിക്കുന്ന നിസ്സാരമായ ഈ ധൂപത്തെ മനുഷ്യരെക്കുറിച്ചുള്ള നിന്റെ സ്നേഹം മൂലം കൈക്കൊള്ളേണമേ. അതു നിന്റെ ബഹുമാനത്തിന്റെ മഹാത്മ്യസ്ഥലത്തേക്കു പ്രവേശിക്കുമാറാകേണമേ. നിന്റെ അടുക്കൽനിന്നു ഞങ്ങളുടെ കടങ്ങൾക്കും പാപങ്ങൾക്കും പരിഹാരവും മോചനവും അയച്ചുതരികയും മനുഷ്യരോടുള്ള നിന്റെ സ്നേഹം മൂലം ഞങ്ങളുടെ മരിച്ചുപോയവരെ ആശ്വസിപ്പിക്കയും ചെയ്യേണമേ. മോറാൻ വാലോഹാൻല്‌ഒൽമ്മീൻ.

അമ്മീൻ.

[കുക്കോയൊ മട്ടിൽ]

നിൻമുറിവുകളിന്നേററൻ മൂ-
രോൻമണമെൻ നാഥാ!

നിന്നധരങ്ങളഹോ പട്ടിൻ-
ന്നാലോടൊത്തുള്ളു.
കാണ്മാൻവന്നോ......രെന്നേ ഭടർ ചുററി
ഗോഗുൽത്തായി......കവരേ വിട്ടോടി.
നിൻമാർവു തുറന്നും രക്താം
വാന്നും കണ്ടേൻ ഞാൻ.
കുരിശാലടിയാരേക്കാക്കും
നാഥന്നായ് സ്തോത്രം
ഹാലേലുയ്യാ...... അട്ടഹസിക്കുന്നേൻ.

എന്നെ മയക്കി നിൻനൽസൌ-
ന്ദര്യാശ്ചര്യങ്ങൾ.
നിൻസ്തുതി ദൈവസുതാ പാടാൻ
സ്വരമിവനില്ലൊന്നും.
പിതൃവലമായ്നി.....ന്നെക്കണ്ടേൻ മേലിൽ
കള്ളന്മാർ ത......ന്നിടയിലുമാഴത്തിൽ
നിൻശയ്യ മരിച്ചോർമദ്ധ്യേ
സ്വർഗ്ഗം നിൻപീഠം
ഈറയർമേലും നരർ കീഴും
നാഥന്നായ് സ്തോത്രം
ഹാലേലുയ്യാ...... അട്ടഹസിക്കുന്നു.

ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോ ലാബോ ഉലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല് ഓലം ഒൽമ്മീനാമ്മീൻ.

ഞങ്ങൾതൻമൃതരേ നീയോ-
ത്തേകീടാശ്വാസം

ഛാത്തി സ്സാദനമദ്'ബഹായിൽ
നിന്നേയുൽക്കൊണ്ടോർ
നിൻശുദ്ധശരീ......രത്തെ ഭക്ഷിച്ചു
നിൻരക്തക്കാ......സാപാനം ചെയ്യോർ
അബ്രാഹത്തൊടു നിൻരാജ്യ-
ത്താനന്ദിച്ചാർത്തും
നിൻവലമായ്‌നിന്നും നിന്നെ
സ്തോത്രം ചെയ്യേണം.
ഹാലേലൂയ്യാ......നൽകീടാശ്വാസം.

[ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പുള്ള പെസ്‌ഗോമോ]

ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ
സ്വർഗ്ഗം സന്തോഷിക്കും ഭൂവാനന്ദിക്കും
മ്'ശീഹാരാജൻതന്നുത്ഥാനത്തിൽ. ഹാലേലൂയ്യാ.

[ക്രമപ്രകാരം ഏവൻഗേലിയോൻ വായിച്ചു കഴിഞ്ഞിട്ടു
പട്ടക്കാരൻ ആരംഭിക്കുന്നതിനോടു കൂടെ]

[അക്'ദംറാഹേം]

മക്കളിലപ്പൻ കൃപചെയ്‌വതുപോലെ
ഹാലേലൂയ്യാ......ഉ ഹാലേലൂയ്യാ
ഭക്തന്മാരിൽ ദൈവം കൃപചെയ്യും.

പുല്ലിനു തുല്യം നരനുടെ നാൾകളഹോ
ഹാലേലൂയ്യാ......ഉ ഹാലേലൂയ്യാ
പൂക്കുന്നിതു വയലിൽ പൂച്ചെടിപോലെ.

ബാറെക്'മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഉലബ്രോ വല്'റൂഹോ
കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

[ല്അബ്ദൈക്ദശ്കെബ്]

ശരണത്താലേ നിൻകൃപയിൽ
മരണമടഞ്ഞോരുദാസരെ നിൻ-
ജീവസ്വരമത്തുണർത്തണമേ
കബറീന്നുത്ഥാനത്തിന്നായ്.

ൻസ്സൂറമെൻ കാലോസ് കുറിയേലായിസ്സോൻ.

[അന്നീദെ ദശ്കൽപഗ്രോക്]

രക്ഷകനേ നിൻഗാത്രത്തെ
ഭക്ഷിച്ചും നിൻ-
വിലയേറും രക്തക്കാസാ
പാനം ചെയ്തും
മൃതരായോരേ നാശം നീ-
ക്കിജ്ജീവിപ്പി-
ച്ചണിയേണം നിന്നേ നോക്കു-
ന്നവരിൽ കാന്തി.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഊലബ്രോ വല്റൂഹോ കാദീശോ.

മൃതരേ ജീവിപ്പിപ്പാനെഴു-
നള്ളും രാജാ
മുകിലഴകിൻമേലാഘോഷിത-
നായീടുന്നു.

ന്യായവാന്മാർ തൻമുൻ, കൊമ്പിൻ-
നാദം കേട്ടി-
ട്ടങ്ങിയണിഞ്ഞെതിരേൽപ്പാനായ്
പോയിടുന്നു.

മൊറിയോ റാഹേമ്മേലൈൻ ഉൗ അദറൈൻ.

[മാർ യാക്കോബിൻെറ ബോവൂസോ]

ഉത്ഥാ,നത്താൽ തൻ,സഭയേ വീ,ണ്ടോനാം പു,ത്രാ!
നിൻശൈ,നോ നൽകീ,ത്തൻപ്രജയേ, കാക്കേണം, നീ.

ആന,ന്ദമെഴുന്നീ,ട്ടതിൻെറ, കോണുകളിൽ, നിൻ-
ശൈനോ, കോട്ടയ്ക്കൊ,പ്പം മേവി,ക്കാത്തീടേ,ണം.

നിൻശ്ലീ,മ്മാ തൻവാ,തില്പ കാക്കേ,ണം നിൻശൈ,നോ
വന്നാ,ങ്ങടിവെപ്പോ,രെല്ലാരും, കണ്ടീടേ,ണം.

സ്തുത്യൻ, സഭയെത്തീ,ർത്തിനേക്കാ,ത്തീടും താ,തൻ.
വന്ദ്യൻ, കുലയാൽ സ,ദ്ധ്യതിന്നേ,കീടും പു,ത്രൻ.

കബറീ,ന്നുയിർപൂണ്ടോ,രു സുതനാ,യെല്ലാജാ,തി-
ക്കാരിൽ, നിന്നും വ,ന്ദന കൂട്ടും, റൂഹാ സ്തു,ത്യൻ.

വിൺമൺ,ലോകങ്ങൾക്കൈ,ക്യം നൽകീ,ടും ശൈനോ, നീ-
ന്നുത്ഥാ,നത്താൽ നിൻ,സഭയിൽ ശൈ,നോ നൽകേ,ണം.

[കാദീശാത്ത് ആലോഹോ]

ശുദ്ധൻ നീ ആലോഹോ!
ശുദ്ധൻ നീ ബലവാനേ!

ശുദ്ധൻ നീ മൃതിഹീനാ! ഞങ്ങൾക്കായ് ക്രൂശേറോ-
നേ! കൃപ ചെയ്.

ശുദ്ധൻ നീ ആലോഹോ!
ശുദ്ധൻ നീ ബലവാനേ!
ശുദ്ധൻ നീ മൃതിഹീനാ! ഞങ്ങൾക്കായ് ക്രൂശേറോ-
നേ! കൃപ ചെയ്.

ശുദ്ധൻ നീ ആലോഹോ!
ശുദ്ധൻ നീ ബലവാനേ!
ശുദ്ധൻ നീ മൃതിഹീനാ! ഞങ്ങൾക്കായ് ക്രൂശേറോ-
നേ! കൃപ ചെയ്.

കർത്താവേ! ചെയ് കാരുണ്യം.
കർത്താവേ! ചെയ് കൃപയാലേ.
കർത്താവേ! പ്രാർത്ഥന പരികർമ്മങ്ങൾ കൈക്കൊണ്ടും
ചെയ് കാരുണ്യം.

സ്തുത്യൻ നീ ആലോഹോ!
സ്തുത്യൻ നീ സ്രഷ്ടാവേ!
സ്തുത്യൻ നീ പാപികളിൽ കൃപചെയ്യും മ്ശിഹാരാ-
ജാവേ! ബാറെക്മോർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ! [ഇത്യാദി]

# സുത്താറാപ്രാത്ഥന.

പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യമുള്ള
എകദൈവത്തിന്റെ തിരുനാമത്തിൽ.
ആമ്മീൻ.

ദൈവമേ! നീ ശുദ്ധമുള്ളവനാകുന്നു.

[ഇത്യാദി കൌമായുടെ ശേഷം]

[മെൻഹൌബൈ മോർ ദോഹെൽനൊ]

പരിശുദ്ധന്മാർക്കാസ്സ്വാക്കം
പ്പെട്ടമുല്ല്യാനം
പുകായ്വാന്നെന്നേ
വെലിക്കൊപ്പം നേക്കന്നെൻ-
കടമൊത്തുന്നു ഭയം നാഥാ!
നരകത്തീന്നെന്നേയേററി-
പ്പാൾപ്പിക്കുക നിൻ-
ഹിതമൊത്താ ഭിക്കിൽ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഊലബ്രോ വല്റൂഹാ ക്കാദിശോ.

പ്രതിവാക്യം. മെന്ഓലംവാദാമ്മൊല ഓലം ഒൽമ്മീനാ മ്മീൻ.

രക്ഷകനേശുമഹാരാജാ
സ്തുതി ചെയ്യുന്നേൻ.

അനുതാപകാർമുൻ
നിൻവാതിൽ തുറന്നീടുന്നു.
എല്ലാ നന്മയുമേകും നിൻ-
നന്ദുനിയാവാനെന്നേ നിൻ-
നൽവരമേകി-
സ്സന്തോഷിപ്പിക്ക.

മൊറിയൻ റാഹേമ്മേലൈൻ ഉൻ ആദാമൈൻ.

[ഫോയെൻ ല്ഫാത്തോയെ].

ദുഷ്ടന്മാരിൽ കാ-
രുണ്യം പൂണ്ടോനേ!
കാരുണ്യം ചെയ്ക നിൻ-
ന്യായത്തീർപ്പിന്നാൽ.

ദുഃഖം പൂണ്ടോർ നിൻ-
വാതിൽ മുട്ടുന്നു.
കാരുണ്യത്താൽ നൽ-
കേണം യാചനയേ.

സ്വർഗ്ഗസ്ഥൻ താതാ!
പ്രാർത്ഥിക്കുന്നല്ലോ.
കൈകൊണ്ടീക്കേണം
കാരുണ്യം ചെയ്ക.

വിണ്ണവർ തൻനാഥാ!
മൺമയരാശ്രയമേ!
കൈകൊണ്ടീക്കേണം
കാരുണ്യം ചെയ്ക.

[മാർ അപ്രേമ്മിന്റെ ബോവൂസോ]

കർത്താവെ! കൃപചെയ്യണമേ
കൈക്കൊണ്ടടിയാരുടെ കർമ്മം.
പൊറുതിയയച്ചരുളണമേ നി-
ന്നറയീന്നലിവുമനുഗ്രഹവും.

നിദ്ര വെടിഞ്ഞിട്ടുണവ്വൊട്ടു ഞാൻ
നിൻമുൻ നിൽക്കാറാകണമെ.
വീണ്ടുമുറങ്ങിലതിൽ പാപം
തീണ്ടുകയും ചെയ്യരുതേ ഞാൻ.

അക്രമങ്ങണവ്വിൽ ചെയ്കിൽ ഞാൻ
പോക്കണമെ നാഥാ! കൃപയാൽ
നിദ്രയിൽ ഞാൻ പാപം ചെയ്കിൽ
നിൻകൃപ മോചനമരുളണമെ.

എളിമയെഴും നിൻകുരിശിനെയോ-
ർത്തകണമടിയനു സുഖനിദ്ര.
മായാരൂപക്കാഴ്ചകളിൽ
പായാതെന്നേ രക്ഷിക്ക.

സ്വച്ഛന്ദമുറങ്ങുന്നേരം
ദുശ്ചിന്തകൾ ദുഷ്ടന്മാരും
എന്നെ വന്നു ഭരിക്കായ്വാ-
നീരാവിൽ കാക്കണമെന്നേ.

എൻദേഹമശേഷം കാപ്പാ-
നേകുക വെളിവിൻദൂതനെ നീ

നിൻമെയ് ഞാൻ ഭക്ഷിച്ചതിനാൽ
ദുർമ്മോഹേ വീഴരുതേ ഞാൻ.

ആശ്വാസത്തൊടുറങ്ങുമിനി-
ക്കാവുക നിൻരക്ഷം കാവൽ.
ഈ നിൻസദൃശമതാം സൃഷ്ടി-
ക്കേകണമേ നീ സ്വാതന്ത്ര്യം.

നിൻകൈവേലയതാം മെയ്‌മേൽ
നിന്റെ വലങ്കൈ മേവണമേ.
പരിചയ്ക്കൊപ്പം കാക്കുക നിൻ-
കരുണക്കോട്ട വളഞ്ഞെന്നെ.

മെയ്യിതുറങ്ങുമ്പോൾ കാവൽ
ചെയ്യണമേ നിന്നുടെ ശക്തി.
ഏൽക്കണമേ നൽധൂപം പോ-
ലെന്റെയുറക്കം തിരുമുമ്പിൽ.

നിൻമാതൃപ്രാർത്ഥനയാലെൻ-
ശയ്യസ്സണയരുതേ ദുഷ്ടൻ.
എന്നെ ഹിംസിക്കായ്‌വാൻ നിൻ-
ബലി സാത്താനെ വിലക്കണമെ.

നിൻവാക്കെന്നിൽ നിവർത്തിക്ക
നിൻകുരിശെന്നുയിർ കാത്തിടുക
എന്നെത്താങ്ങിയ നിന്നൻപാൽ
നിന്നേയുണർച്ചിൽ സ്തുതിചെയ്‌വാൻ.

നിന്നിഷ്ടം കേട്ടതിന്നേ ഞാ-
നനുവർത്തിപ്പാൻ കർത്താവേ!
നീതിയെഴുന്നൊരു രാവുമിനി-
ക്കേകണമേ നൽസന്ധ്യയതും.

വെളിവാം മ്ശീഹാരക്ഷക നീ.
വെളിവിൽ തന്നേ നിൻവാസം.
വെളിവിൻപുത്രന്മാർ നിന്നേ-
ത്തന്നേ വന്ദിച്ചീടുന്നു.

വെളിവിൽ വസിക്കുന്നുലകത്തിൻ-
രക്ഷകനാമീശോ സ്തോത്രം.
ഇഹപരലോകങ്ങളിരു നിന്റെ
കൃപ ഞങ്ങളിലുണ്ടാകണമേ.

സ്തോത്രം സ്തോത്രം കർത്താവേ!
സ്തോത്രമതായിരമായിരമായ്.
അനവധിയായ് സ്തോത്രം നാഥാ!
കൃപ വേണം ഞങ്ങളിലെന്നും.

സ്തോത്രം മാലാഖകൾ ശുശ്രൂ-
ഷിച്ചീറയർ വന്ദിപ്പവനേ!
പ്രാർത്ഥന കേൾക്കീറയരുടെയും
മാലാഖകളുടെയും നാഥാ!.

ത്രിത്വൈകതവുമേകത-
ത്രിത്വവുമായി സ്തുതിചെയ്യും
പിതൃസുതശുദ്ധാത്മാത്മകനാം
സത്യൈകപരന്നായ് സ്തോത്രം.

*ബലഹീനജനപ്രാൎത്ഥനയെ-
ക്കേൾപ്പവനും കാഴ്ചകൾപോലെ
അനുതാപം പൂണ്ടവർ കണ്ണീർ
കൈക്കൊള്ളുന്നവനും സ്തോത്രം.

ഈശ്വരയൎ ശുശ്രൂഷിപ്പവനേ!
മാലാഖകൾ വാഴ്ത്തുന്നവനേ!
വൃക്ഷദലത്തിൻസംഖ്യയിൽ മൺ-
മയർ നിന്നെ സ്തുതി ചെയ്യുന്നു

പിതൃസുതശുദ്ധാത്മാത്മകനാം
സത്യൈക്യപരന്നായ് സ്തോത്രം
ചെയ്തീടേണം നാം സത്യ-
ജ്ഞാനവിവേകത്തൊടു കൂടി.

മൃതികരവിഷമാം പൊൻവെള്ളി-
ധനമയ്യോ നേടരുതേ നീ.
തേടുക സുഖകരമുപദേശം
നിന്നേ നാഥൻ സ്നേഹിപ്പാൻ.

നാല്പതു നോയ്മ്പതു നോൽക്കുക നീ.
തീറുക തീനില്ലാത്തവരേ.
ഈശോയിസുതന്നൊപ്പം നീ
പ്രാൎത്ഥിക്കുക ദിനമേഴും.

നാല്പതുനാളിന്നുപവാസം
മൂശ കഴിച്ചേലിയായും.

---

*അവസാനത്തെ ഖണ്ഡം ഒഴിച്ചു ഇതു മുതലുള്ള ഖണ്ഡങ്ങൾ വലിയ നോയ്മ്പിൽ മാത്രം ഉപയോഗിക്കുന്നവയാകുന്നു.

നാഥൻ ശത്രുവിനേ വെന്നു
നാല്പതുനാളുപവാസത്താൽ.

കടൽ കുഴിയഗ്നിച്ചൂളകളിൽ
നിന്നു കരേറിയ പ്രാത്ഥനകൾ
അടിയാരുടെ പ്രാത്ഥനകൾക്കും
കൃപയാം വാതിൽ തുറക്കണമേ.

പ്രാത്ഥന കേട്ടീടുന്നവനേ!
യാചന നൽകീടുന്നവനേ!
പ്രാത്ഥന കേട്ടു നിരപ്പായി
കൃപയാൽ യാചന നൽകണമേ!

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ.

[91-ാം 120-ാം മസുമൂറാകൾ]

ഉയരപ്പെട്ടവന്റെ മറയിൽ ഇരിക്കുന്നവൻ ദൈവത്തിന്റെ നിഴലിൽ മഹത്വപ്പെടുന്നു.

ഞാൻ ആശ്രയിച്ചിരിക്കുന്ന ദൈവം എന്റെ ശരണവും എന്റെ സങ്കേതസ്ഥലവുമെന്നു കത്താവിനെക്കുറിച്ചു നീ പറക.
എന്നാൽ അവൻ വിരുദ്ധത്തിന്റെ കണിയിൽ നിന്നും വ്യത്ഥ സംസാരത്തിൽ നിന്നും നിന്നെ രക്ഷിക്കും.

അവൻ തന്റെ തുവലുകൾകൊണ്ടു നിന്നെ രക്ഷിക്കും. അവന്റെ ചിറകുകളുടെ കീഴിൽ നീ മറസ്സപ്പെടും. അവന്റെ സത്യം നിന്റെ ചുററിലും ആയുധമായിരിക്കും.

നീ രാത്രിയിലെ ഭയത്തിൽനിന്നും പകൽ പറക്കുന്ന അസ്ത്രത്തിൽ നിന്നും ഇരുട്ടിൽ സഞ്ചരിക്കുന്ന വചനത്തിൽ നിന്നും ഉച്ചയിൽ ഊതുന്ന കാററിൽ നിന്നും ഭയപ്പെടുകയില്ല.

നിൻെറ ഭാഗത്തു ആയിരങ്ങളും നിൻെറ വലത്തു ഭാഗത്തു പതിനായിരങ്ങളും വീഴും.

[എങ്കിലും] അവ നിങ്കലേക്ക അടുക്കയില്ല. എന്നാലൊ നിൻെറ കണ്ണുകൾ കൊണ്ടു നീ കാണുക മാത്രം ചെയ്യും. ദുഷ്ടന്മാക്കുള്ള പ്രതിഫലത്തെ നീ കാണും.

എന്തെന്നാൽ തൻെറ വാസസ്ഥലം ഉയരങ്ങളിൽ ആക്കിയ എൻെറ ശരണമായ കത്താവു നീ ആകുന്നു.

ദോഷം നിന്നോടു അടുക്കയില്ല. ശിക്ഷ നിൻെറ വാസസ്ഥലത്തിന്നു സമീപിക്കയുമില്ല.

എന്തെന്നാൽ നിൻെറ സകല വഴികളിലും നിന്നെ കാക്കേണ്ടുന്നതിനു അവൻ നിന്നെക്കുറിച്ചു തൻെറ മാലാകന്മാരോടു കല്പിക്കും.

നിൻെറ കാലിൽ നിനക്കു ഇടച്ചു ഉണ്ടാകാതിരിപ്പാനായിട്ടു അവർ തങ്ങളുടെ ഭുജങ്ങളിന്മേൽ നിന്നെ വഹിക്കും.

ഗോർസൊസപ്പത്തേയും അണലിയേയും നീ ചവിട്ടും. സിംഹത്തേയും പെരുമ്പാമ്പിനേയും നീ മെതിക്കും.

അവൻ എന്നെ അന്വെഷിച്ചതുകൊണ്ടു ഞാൻ അവനെ രക്ഷിക്കും. അവൻ എൻെറ നാമം അറിഞ്ഞതുകൊണ്ടു ഞാൻ അവനെ ബലപ്പെടുത്തും.

അവൻ എന്നെ വിളിക്കും. ഞാൻ അവനോടു ഉത്തരം പറയും. ഞെരുക്കത്തിൽ ഞാൻ അവനോടു കൂടെ ഇരുന്നു അവനെ ബലപ്പെടുത്തി ബഹുമാനിക്കും.

ദീർഘായുസ്സു കൊണ്ടു ഞാൻ അവനെ തൃപ്തിപ്പെടുത്തും. എൻെറ രക്ഷ അവനെ ഞാൻ കാണിക്കയും ചെയ്യും.

ഞാൻ പൎവ്വതത്തിലേക്ക എൻെറ കണ്ണുകളെ ഉയത്തും. എൻെറ സഹായക്കാരൻ എവിടെ നിന്നു വരും.

എന്റെ സഹായം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച കത്താവിന്റെ സന്നിധിയിൽ നിന്ന ആകുന്നു.

അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുകയുമില്ല.

എന്തെന്നാൽ ഇസ്രാഎേലിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നുമില്ല ഉറങ്ങുന്നുമില്ല.

നിന്റെ കാവൽക്കാരൻ കത്താവു ആകുന്നു. കത്താവു തന്റെ വലത്തുകൈ കൊണ്ടു നിനക്കു നിഴലിടും.

പകൽ ആദിത്യനെങ്കിലും രാത്രിയിൽ ചന്ദ്രനെങ്കിലും നിന്നെ ഉപദ്രവിക്കയില്ല.

കത്താവു സകല ദോഷങ്ങളിൽ നിന്നും നിന്നെ കാത്തുകൊള്ളും. കത്താവു നിന്റെ ആത്മാവിനെ കാത്തുകൊള്ളും.

അവൻ നിന്റെ ഗമനത്തെയും നിന്റെ ആഗമനത്തെയും ഇതുമുതൽ എന്നേക്കും കാത്തുകൊള്ളും.

ദൈവമേ സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്ക്മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഉബലബ്രൊ വല്റൂഹോ കാദീശോ. ഹാലേലുയ്യാ ഉ ഹാലേലുയ്യാ ഉ ഹാലേലുയ്യാ.

പ്രതിവാക്യം. മെന്ആലം വാഡാമ്മല ഓലം ഒൽമീനാമ്മീൻ.

കത്താവെ! നിന്റെ കരുണയിൻ ചിറകുകളുടെ നിഴലിൻകീഴിൽ ഞങ്ങളെ മറച്ചു ഞങ്ങളോടു കരുണയുണ്ടാകണമെ.

സകലവും കേൾക്കുന്നവനേ! നിന്റെ കരുണയാൽ നിന്റെ അടിയാരുടെ അപേക്ഷ നീ കേൾക്കണമെ.

മഹത്വമുള്ള രാജാവായി ഞങ്ങളുടെ രക്ഷകനായ മ്ശീഹാ! നിരപ്പു നിറഞ്ഞിരിക്കുന്ന സന്ധ്യയും പുണ്യമുള്ള രാവും ഞങ്ങൾക്കു നീ തരണമെ.

ഞങ്ങളുടെ കണ്ണുകൾ നിങ്കലേക്കു നോക്കികൊണ്ടിരിക്കുന്നു. ഞങ്ങളുടെ കടങ്ങളും പാപങ്ങളും നീ പൂണ്യപ്പെടുത്തി ഇഹവും പരവുമായ രണ്ടു ലോകങ്ങളിലും ഞങ്ങളോടു കരുണ ചെയ്യണമേ.

കർത്താവേ! നിന്റെ കരുണ ഞങ്ങളെ മറച്ചു നിന്റെ കൃപ ഞങ്ങളുടെ മുമ്പിൽ നിൽക്കണമേ. നിന്റെ സ്'ലീബാ ദുഷ്ടനിൽ നിന്നും അവന്റെ സൈന്യങ്ങളിൽ നിന്നും ഞങ്ങളെ കാത്തുകൊള്ളണമേ.

ഞങ്ങൾ ജീവനോടിരിക്കുന്ന നാളുകൾ ഒക്കെയും നിന്റെ വലത്തുകൈ ഞങ്ങളുടെ മേൽ ആവസിപ്പിക്കണമേ.

നിന്റെ നിരപ്പു ഞങ്ങളുടെ ഇടയിൽ വാഴുമാറാകണമേ. നിന്നോടു അപേക്ഷിക്കുന്ന ആത്മാക്കൾക്കു ശരണവും രക്ഷയും നീ ഉണ്ടാകണമേ.

നിന്നെ പ്രസവിച്ച മറിയാമ്മിന്റെയും നിന്റെ സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ ദൈവമേ! ഞങ്ങളുടെ കടങ്ങൾക്കു നീ പരിഹാരമുണ്ടാക്കി ഞങ്ങളോടു കരുണ ചെയ്യണമേ.

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തു നിന്നു എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തു നിന്നു എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു. കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തു നിന്നു എന്നെന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! ഞങ്ങളോടു കരുണ ചെയ്യണമേ.

വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! ഞങ്ങളോടു കരുണ ചെയ്യണമേ. വിശുദ്ധിയും മഹത്വവുമുള്ള ത്രിത്വമേ! കൃപ തോന്നി ഞങ്ങളോടു കരുണ ചെയ്യണമേ.

നീ എന്നേക്കും വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു.

നീ എന്നേക്കും വിശുദ്ധിയും മഹത്വവുമുള്ളവനാകുന്നു. നീ എന്നെന്നേക്കും വിശുദ്ധിയുള്ളവനും നിന്റെ തിരുനാമം വാഴ്ത്തപ്പെട്ടതുമാകുന്നു.

ഞങ്ങളുടെ കൎത്താവെ നിനക്കു സ്തുതി.

ഞങ്ങളുടെ കൎത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ ശരണമേ! എന്നേക്കും നിനക്കു സ്തുതി. ബാറെകമോർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ! [ഇത്യാദി]

# രാത്രിപ്രാൎത്ഥന.

## ഒന്നാം കൌമ്മാ.

പിതാവും പുത്രനും പരിശുദ്ധറൂഹായുമായ സത്യമുള്ള
ഏകദൈവത്തിന്റെ തിരുനാമത്തിൽ

ആമ്മീൻ

ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു.

[ഇത്യാദി കൌമ്മായുടെ ശേഷം]

ഉറക്കമില്ലാത്തവനായി ഉണർവ്വുള്ളവനായ എന്റെ കൎത്താവേ! നിന്റെ ഉണർവിനെ ഞാൻ സ്തുതിപ്പാനായിട്ടു പാപമുഴകലിൽ നിന്നു ഞങ്ങളുടെ ഉറക്കത്തെ നീ ഉണൎത്തണമേ. മരണമില്ലാത്തവനായി ജീവനുള്ളവനേ! നിന്റെ കരുണയെ ഞങ്ങൾ വന്ദിപ്പാനായിട്ടു മരണനാശങ്ങളാകുന്ന ഉറക്കത്തിൽ നിന്നു ഞങ്ങളുടെ മരണത്തെ നീ ജീവിപ്പിക്കണമേ. പിതാവും പുത്രനും വിശുദ്ധറൂഹായുമായുള്ളോവേ! സ്വൎഗ്ഗത്തിലും ഭൂമിയിലും സ്തുതിക്കപ്പെട്ടവനും വാഴ്ത്തപ്പെട്ടവനും നീ ആകകൊണ്ടു നിന്നെ സ്തുതിക്കുന്നവരായ സ്വൎഗ്ഗീയമാലാകമാരുടെ മഹത്വമുള്ള വൃന്ദങ്ങളോടൊന്നിച്ചു വിശുദ്ധിയോടു കൂടി ഇപ്പോഴും എല്ലായ്പോഴും എന്നേക്കും നിന്നെ സ്തുതിച്ചു വാഴ്ത്തുവാൻ ഞങ്ങളെ യോഗ്യന്മാരാക്കണമേ.

ആമ്മീൻ.

[133-ം 118-ം 116-ം മസ്മൂറാകൾ]

രാത്രികാലങ്ങളിൽ കൎത്താവിന്റെ ഭവനത്തിൽനില്ക്കുന്നവരായി കൎത്താവിന്റെ സകല ദാസന്മാരുമായുള്ളോരെ! നിങ്ങൾ കൎത്താവിനെ വാഴ്ത്തുവിൻ.

നിങ്ങൾ ശുദ്ധസ്ഥലത്തേക്കു നിങ്ങളുടെ കൈകളെ ഉയൎത്തി കൎത്താവിനെ വാഴ്ത്തുവിൻ.

ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച കൎത്താവു സെഹിയോനിൽ നിന്നു നിന്നെ അനുഗ്രഹിക്കും.

കൎത്താവേ! എന്റെ സ്തുതി നിന്റെ മുമ്പാകെ പ്രവേശിക്കയും നിന്റെ വചനത്താൽ എന്നെ ജീവിപ്പിക്കയും ചെയ്യണമേ. എന്റെ അപേക്ഷ നിന്റെ മുൻപാകെ പ്രവേശിക്കയും നിന്റെ വചനത്താൽ എന്നെ രക്ഷിക്കയും ചെയ്യണമേ.

എന്റെ നാവു നിന്റെ വചനത്തെ ഉച്ചരിക്കും. എന്തെന്നാൽ നിന്റെ കല്പനകളെല്ലാം നീതിയോടു കൂടിയവയാകുന്നു.

നീ നിന്റെ കല്പനകൾ എന്നെ പഠിപ്പിക്കുമ്പോൾ എന്റെ അധരങ്ങൾ നിന്റെ സ്തുതികളെ ഉച്ചരിക്കും. ഞാൻ നിന്റെ കല്പനകളിൽ ഇഷ്ടപ്പെട്ടതിനാൽ നിന്റെ കൈ എന്നെ സഹായിക്കും.

എന്റെ ആത്മാവു നിന്റെ രക്ഷക്കായിട്ടു കാത്തിരുന്നു. നിന്റെ വേദപ്രമാണത്തെ ഞാൻ വിചാരിച്ചു. എന്റെ ആത്മാവു ജീവിച്ചു നിന്നെ സ്തുതിക്കയും നിന്റെ ന്യായവിധി എന്നെ സഹായിക്കയും ചെയ്യും.

കാണാതെ പോയ ആടു പോലെ ഞാൻ തെറ്റിപ്പോയി. നിന്റെ ഭൃത്യനെ അന്വേഷിക്കണമെ. എന്തെന്നാൽ ഞാൻ നിന്റെ കല്പനകളെ മറന്നില്ല.

സകല ജനങ്ങളുമേ! കർത്താവിനെ സ്തുതിപ്പിൻ. സകല ജാതികളുമേ! അവനെ നിങ്ങൾ സ്തുതിപ്പിൻ. എന്തെന്നാൽ അവന്റെ കൃപ നമ്മുടെ മേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ടു എന്നേക്കും കർത്താവുമാകുന്നു.

ദൈവമേ സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്'മോർ.

പട്ടക്കാരൻ. ശുബ്'ഹോ ലാബോ ഊ ലബ്രോ വല്'റൂഹോ കാദീശോ.

പ്രതിവാക്യം മെന്'ഓലം വാദാമ്മല ഓലം ഒൽമ്മീനാമ്മീൻ

["എത്തയിർ ഹാത്തോയെ" എന്ന മട്ടിൽ]

നമ്മുടെ രക്ഷകനാ-
ക്കബറീന്നുയിർ പൂണ്ടി-
ണ്ടേറ്റൊരു രാവിൽ
നാമെല്ലാരുമുറക്കമുണ-
ർന്നൊന്നായ് സ്തുതി പാടീടേണം.

ഞായർദിവസമിതിൽ
ദൈവസുതൻ കബറി-
ന്നുള്ളിന്നേറ്റു
സ്തുതി സകലാധിപനെന്നേവം
സഭയും മക്കളുമാകുന്നു.

മൂന്നാം നാൾ മൃതരി-
ന്നുയിർപൂണ്ടേറ്റവനാം
മ്'ശീഹാ പാപ-
ക്കുഴിയിൽ നിന്നും മരണത്തിൽ
നിന്നും ഞങ്ങളെയേറ്റേണം.

യൗനാൻതൻസാദൃ-
ശ്യം പോൽ മൂപ്പകലും

രാവും ഭൂവി-
ന്നൽ മേവിത്താൻ മൂന്നാം നാൾ
ജീവിച്ചുയത്തെഴുന്നേററു.

ബാറക്‌മോർ.

പട്ടക്കാരൻ. ശുബഹോലാബോ: ഉ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം മെന്‌ഓലം വാദാമ്മല ഓലം ഒൽമ്മീനാമ്മീൻ

ജയവീര്യ്യത്തോടാ-
ക്കബറിന്നേററവനാം
അപ്രത്യക്ഷൻ-
തന്നാദ്യന്തവിഹീനസുത-
ന്നായി സ്തുതി നാമേറേണം.

ന്സ്സൗമെൻ കാലോസ് കുറിയേലായിസ്സോൻ.

[ദഖത്തൊലോനെഫത്തെ എന്ന മട്ടിൽ]

വിണ്ണുലകിന്നരചൻ താൻ
തൻസഭയേപ്പണിതതിന്നേ
ആക്കിത്തന്നാസ്ഥാനം
പൃക്കതിനുള്ളവണ.
കർത്താതന്നോടു സംസാ
രിക്കേണ്ടുന്നവരെല്ലാം
സഭയുൾപൂകട്ടെയിതാ
താനതിൽ മേവീടുന്നു.
ഹാലേലുയ്യാ ഉ ഹാലേലുയ്യാ
സഭയെ വളർത്തുന്നവനേ!
കൃപ ചെയ്തീടടിയാരിൽ.

ബാറക്‌മോർ.

പട്ടക്കാരൻ: ശുബഹോലാബോ ഉൗലബ്രോ വല്'റൂഹോ കാദീശോ.

പ്രതിവാക്യം: മെന്'ഓലം വാദാമ്മല ഓലം ഒൽമീനാമ്മീൻ

മ്'ശീഹാതൻമണവാട്ടി
ആയീടും ശുദ്ധസഭ
ഭാഗ്യങ്ങൾ പൂൎണ്ണമതാം
പർദീസാ സദൃശമഹോ
മാമോദീസായുമതിൽ
സഹദേന്മാരസ്ഥികളും
പൂജാപീഠവുമുണ്ടു.
ഏന്തിജ്ജീവോഷധിയെ
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ
ഭാഗം ചെയ്തേകീടും
കഹനേന്മാർകളുമുണ്ടു.

[ആബൊക്'സബ്'വൊ എന്ന മട്ടിൽ]

രക്ഷാകരനേ നിന്റെ മുഖം
കാണ്മതിനു വിരോധികളല്ല
നിന്നുത്ഥാനം ക-
ണ്ടാസ്ത്രീവൎഗ്ഗത്താ-
ടടിയാർ മണവറയുള്ളിൽ പു-
ക്കാനന്ദിപ്പാറാകേണം.

ശാപപ്പെട്ടാ യൂദന്മാർ
ആണികൾ വീക്കിയ തൃക്കൈകൾ
കടമാകും കടലി-
നടിയാരേകേറി

നിന്ദ്യത്തിന്മക്രൂപത്തിൽ
നിന്നിങ്ങു വലിച്ചീടേണം.

ബാറെക്മോർ.

പട്ടക്കാരൻ: ശുബഹോലാബോ ഉൗ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം: മെന്ഓലം വാദാമ്മല ഓലം ഒൽമീനാമ്മീൻ

ചിന്നപ്പെട്ടാ നിൻരക്തം
ഞങ്ങടെ കറകൾ തുടച്ചെല്ലാം
നിൻതിരുമേനി പൊതു-
പ്പിച്ചീപ്പുണ്ണുകളെ
സ്ലീബാമേൽ വേറായ് നി-
ന്നയിരടിയാരേ ചേർക്കേണം.

# രാത്രിപ്രാത്ഥന.

## രണ്ടാം കൌമ്മാ

കത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തുനിന്നു എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

[ഇത്യാദി കൌമായുടെ ശേഷം]

[ലമൽക്രൂസ് റൌമ്മൊ എന്ന മട്ടിൽ]

ക്രൂശിൽ തൂക്കി-
ച്ചാ സെഹ്യോനെ നീ-
ക്കിയ മ്ശീഹാ സ്തുത്യൻ.
സഭയെ ഒത്തു വിവാഹം താൻ
സഭ തന്നെ സ്തുതി ചെയ്യേററം
എത്നിജ്ജാതികളെല്ലാം ദേ-
ശത്തിന്നും സ്തുതി പാടിത്ത-
ന്നുത്ഥാനത്തിൽ മോദിക്കുന്നു.

ബാറക്മോർ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഉലബ്രോ വല്റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മലഓലം ഒൽമ്മീനാമ്മീൻ.

വെള്ളങ്കിക്കാ-
രാം പ്രഭ പൂണ്ടോരേ
കബറിനടുക്കൽക്കാ-
വൽക്കാർ കണ്ടിട്ടങ്ങോടി
"കണ്ടാലും മുദ്രക്കല്ലാൽ
മൂടിയവൻ കബറിൽ നിന്നുടൻ
മിന്നൽക്കൊള്ളും നിൽക്കുന്നു"
എന്നും ചൊല്ലിപ്പുക്കൂർശ്ലേമ്മിൽ.
മൊറിയൊ റാഹെമ്മെലൈൻ ഉ ആദാറൈറൻ

[മാർ അപ്രേമ്മിൻെറ ബോവൂസൊ]

ഞങ്ങൾതൻകർത്താവേ! നീ
കാരുണ്യം ചെയ്യ് ഞങ്ങൾമേൽ.
സ്വാതന്ത്ര്യം ഞങ്ങൾക്കുത്ഥാ-
നത്താൽ തന്നോനാം പുത്രാ!

ഇപ്പെരുനാളിൽ കർത്താവേ!
നിൻകോപത്തെ നീക്കേണം
ഇപ്പെരുനാളിൽ കർത്താവേ!
നിർമ്മലരാകേണം ഞങ്ങൾ.

ഇപ്പെരുനാളിൽ കർത്താവേ!
തരണം ഞങ്ങൾക്കുൾവെണ്മ.
സ്തുതി പെരുനാൾകൾക്കീശനും
മുടിയവരെ ച്ചൂട്ടുന്നോനും.

ശുദ്ധികൾനാഥാ ശുദ്ധാ നീ
ന്നൊട്ടു താതനും റൂഹാക്കും

ഹാല്ലലൂയ്യാ പാടാൻ ഞ
ങ്ങൾക്കേകീടേണം ശുദ്ധി.

ഞങ്ങൾതൻകർത്താവേ! നീ
കാരുണ്യം ചെയ്യ് ഞങ്ങൾമേൽ.
സ്വാതന്ത്ര്യം ഞങ്ങൾക്കുത്ഥാ-
നത്താൽ തന്നോനാം പുത്രാ!

അടിയാരെയുത്ഥാനത്താൽ
രക്ഷിച്ചോനാം മ്ശീഹാ! നീ
നൽകീടേണം പുണ്യം ഞ-
ങ്ങൾക്കും വാങ്ങിപ്പോയോർക്കും.

# രാത്രിപ്രാർത്ഥന.

---

മൂന്നാം കൌമ്മാ

കർത്താവിന്റെ ബഹുമാനം തന്റെ സ്ഥാനത്തു നിന്നു എന്നേക്കും വാഴ്ത്തപ്പെട്ടതാകുന്നു.

[ഇത്യാദി കൌമ്മായുടെശേഷം]

[ആനീഫ് മൊറിയൊല് ആന്നീദെൻ]

കർത്താവേ! നൽകാശ്വാസം
നിൻസൽഭവനങ്ങൾക്കുള്ളിൽ
വാങ്ങിപ്പോയോർക്കായ്
കൃപയി ഞങ്ങൾക്കും
അടിയാർക്കുമവർക്കും പാരം
കുറ്റങ്ങളെ മാറ്റീടേണം.

കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ, കുറിയേലായിസ്സോൻ. ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ! കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ! ഉത്തരം അരുളിച്ചെയ്തു ഞങ്ങളോടു കരുണ ചെയ്യണമേ. ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ ശരണമേ! എന്നേക്കും നിനക്കു സ്തുതി. ബാറെക്മോർ

[അത്ത്മൊറിയൊ ആനിഫ എന്തൻ ആബോഫൈൻ]

കർത്താവേയാശ്വാസം നൽ-
കുത്ഥാനത്തിൻനാളോളം

താൽക്കാലികമാമിജ്ജീവൻ
വിട്ട പിതാക്കൾക്കും
ഭ്രാതൃജനങ്ങൾക്കും
കാന്തിയെഴുന്നറകൾക്കുള്ളിൽ
നൽകീടാശ്വാസം.
അവരേയോക്കും നാൽ കബറു-
ള്ളസ്ഥികളറിയേണം
നിൻകല്പന മൺമയരാമാ-
ർത്ത്യക്കുയിരേകീടുമ്പോൾ
കാന്തിയുണഞ്ഞിട്ടവർ നിന്നോ-
ടൊപ്പം മണവറയിൽ പൂകി
ഉയിരേകും നിന്നേ
സ്തോത്രം ചെയ്യേണം.

ബാറെക്മോർ

പട്ടക്കാരൻ. ശുബഹോലാബോ ഊ ലബ്രോ വല് റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മല്ല ഓലം ഒൽമീനാമ്മീൻ.

ആക്കായ്ക്കാഴ്ച്ചകളിവിടെയണ-
യ്ക്കുന്നോ ഭാഗ്യമവന്നേററം.
മേൽ സ്വർഗ്ഗത്തിലവ-
ന്നോർമ്മയതുണ്ടാകും.
ഗോത്രപ്പേരുകളോർമ്മയ്ക്കായ്
കർത്താവിൻമുൻപിൽ
കണ്മാൻ കല്പകളിൽ മൂശാ
കൊത്തിയതോക്കുമ്പോൾ

നിങ്ങൾതൻമൃതർ പേരുകളേ
ഓർക്കാനും പള്ളിയിലിവിടേ
എഴുതാനും മേൽ സ്വർഗ്ഗത്തിൽ
മശീഹാതൻവരവിൽ തന്നോ-
ടവർ മോദിപ്പാനും
ചെയ്പ്പിൻ പ്രാർത്ഥനയിൽ.

മൊറിയൊറാഹേമ്മേലെൻ ഉൗ ആദാറെൻ.

[ഹാദെസ് മ്ലെറഹമെ]

കരുണ നിറഞ്ഞവനേ!
പുനരുത്ഥാനത്തിൽ
നിന്നുടെ സൃഷ്ടിയെ നീ
പുതുതാക്കീടണമേ.

നിന്നിൽ ശരണത്താൽ
നിദ്രയിലായ് നിൻെറ
വരവിനു കാത്തീട്ടും
മൃതരിൽ കനിയണമേ.

അവരബറാഹത്തി-
ൻെറയുമിസഹാക്കുടെയും
യാക്കോബിന്നുടെയും
മടിയിൽ പാർക്കണമേ.

വന്നവനാം വരുവോ-
നും മൃതർ തന്നുയിരും
സ്തുതനെന്നു ശരീരാ-
ത്മാക്കൾ പാടണമേ.

ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ. ദൈവമേ നിനക്കു സ്തുതി.

ഹാലെല്ലുയ്യാ ഉ ഹാലെല്ലുയ്യാ ഉ ഹാലെല്ലുയ്യാ ദൈവമെ! നിനക്ക സ്തുതി. ഹാലെല്ലുയ്യാ ഉ ഹാലെല്ലുയ്യാ ഉ ഹാലെല്ലുയ്യാ. ദൈവമെ! നിനക്ക സ്തുതി.

കരുണയുള്ള ദൈവമെ! നിന്റെ കരുണയാൽ ഞങ്ങളോട കരുണ ചെയ്യണമെ.

നാം ദൈവത്തിന്റെ പുത്രന്മാരായിത്തീരുവാൻ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ചവരായ നമ്മുടെ പിതാക്കന്മാരെ കുർബാനകളിലും പ്രാർത്ഥനകളിലും നാം ഓർക്കണം. അഴിവില്ലാത്ത ലോകമായ സ്വർഗ്ഗത്തിൽ നീതിമാന്മാരോടും പുണ്യവാന്മാരോടും കൂടെ ദൈവപുത്രൻ അവരെ ആശ്വസിപ്പിക്കും.

മൊറിയോറാഹെമ്മേലൈൻ ഊ ആദാറൈൻ.

[ലൂക്കോസ്. 1 46 മുതൽ]

മറിയാം പറഞ്ഞതെന്തെന്നാൽ, എന്റെ ദേഹി കർത്താവിനെ പുകഴ്ത്തുന്നു. എന്റെ ആത്മാവു എന്നെ ജീവിപ്പിക്കുന്നവനായ ദൈവത്തിൽ സന്തോഷിച്ചു. എന്തെന്നാൽ അവൻ തന്റെ ദാസിയുടെ താഴ്മയെ നോക്കിക്കണ്ടിരിക്കുന്നു. കണ്ടാലും ഇതു മുതൽ സകല വംശങ്ങളും ഇനിക്ക ഭാഗ്യം തരും.

എന്തെന്നാൽ ശക്തിമാനും തന്റെ നാമം പരിശുദ്ധവും ആയിരിക്കുന്നവൻ വലിയ കാര്യങ്ങളെ എങ്കൽ പ്രവർത്തിച്ചിരിക്കുന്നു. അവന്റെ കരുണ അവനെ ഭയപ്പെടുന്നവരുടെ മേൽ തലമുറകളായും വംശങ്ങളായും ഉണ്ടാകുന്നു.

അവൻ തന്റെ ഭുജം കൊണ്ടു ജയം ഉണ്ടാക്കി തങ്ങളുടെ ഹൃദയവിചാരത്തിൽ അഹങ്കാരികളായവരെ ചിന്നിച്ചു. അവൻ ബലവാന്മാരെ സിംഹാസനങ്ങളിൽ നിന്നു മറിച്ചിടുകയും താഴ്മയുള്ളവരെ ഉയർത്തുകയും ചെയ്തു.

അവൻ വിശപ്പുള്ളവരെ നന്മകൾ കൊണ്ടു സംപൂൎണ്ണന്മാരാക്കുകയും സമ്പന്നന്മാരെ വ്യൎത്ഥമായി അയയ്ക്കുകയും ചെയ്തു. അവൻ തന്റെ ദാസനായ ഇസ്രായേലിനു സഹായിക്കയും നമ്മുടെ പിതാക്കന്മാരോടു സംസാരിച്ച പ്രകാരം അബ്രഹാമിനോടും അവന്റെ സന്തതിയോടും എന്നേക്കും തന്റെ കരുണയെ ഓൎക്കയും ചെയ്തു.

ബാറേക്മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഊലബ്രോ വല് റൂഹോ കാദീശോ.

പ്രതിവാക്യം. മെൻഓലം വാദാമ്മല ഓലം ഓൽമ്മീനാമ്മീൻ.

[ത്തൂബൈക് മറിയം ബസ് ദാവീദ്]

ഹാ! നിൻ ഭാഗ്യം ദാവീദിൻ-
മകൾ മറിയാമേ!
ദൈവം നിന്നിൽ നി-
ന്നു ശരീരം പൂണ്ട-
ട്ടാദാമ്യരെയടിമയൊഴി-
ച്ചെല്ലാം വീണ്ടു.

നബിയന്മാർ ശ്ലീഹന്മാർ സഹ-
ദേന്മാർ നയവാ-
ന്മാരാചാൎയ്യന്മാർ
ലേവിയരായോരേ!
പ്രാൎത്ഥിപ്പിൻ മ്ശിഹാ കൃപ ചെയ്-
വാൻ ഞങ്ങളുടെ മേൽ.

നിൻഗാത്രം ഭക്ഷിച്ചും നിൻ-
രക്തം പാനം

ചെയ്യും ശരണത്താൽ
മൂതരായോക്കാശപ്പാ-
സത്താടോമ്മയുമലിവോട്ടള-
വാക്കെൻ നാഥാ!.

ബാറെക്'മോർ

പട്ടക്കാരൻ. ശൂബഹോലാബോ ഊലബ്രോ വല്' റൂഹോ കാദീശോ.

പ്രതിവാക്യം. മെന്'ഓലം വാദാമ്മല ഓലം ഒൽമ്മീനാമ്മീൻ

മാലാകാനാഥ! നിന്നുടെ
മാതാ താനും
പരിശുദ്ധന്മാരുമ-
ണയ്ക്കും പ്രാൎത്ഥനയാൽ
ശുശ്രൂഷകൾ കൈക്കൊ-
ണ്ടരുൾ ചെയ്യേണം.

ആമ്മീൻ.

[132-ാം മസുമൂറാ]

സഹോദരന്മാർ ഒരുമിച്ചു വസിക്കുന്നതു എത്ര നന്മയും എത്ര സൌന്ദൎയ്യവും ആകുന്നു.

അതു അഹറോൻെറ തലയിന്മേലും അവൻെറ അങ്കിയുടെ നെഞ്ചിന്മേൽ വീണു കിടക്കുന്ന താടിയായ അവൻെറ താടിയിന്മേലും ഒലിക്കുന്ന തൈലം പോലെയും സെഹിയോൻ മലമേൽ പൊഴിയുന്ന ഹെമ്മോൻ മഞ്ഞു പോലെയും ആകുന്നു.

എന്തെന്നാൽ അവിടെ കൎത്താവു എന്നേക്കും അനുഗ്രഹത്തേയും ജീവനേയും കല്പിച്ചു.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്'മോർ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഉൗലബ്രൊ വല്റൂഹോ ക്കാദീശോ

പ്രതിവാക്യം. മെന്ഓലം വാദാമ്മല ഓലം ഒൽമ്മീനാമ്മീൻ.

ദൈവമാതാവിന്റെ ഓൎമ്മയും അവളുടെ പ്രാൎത്ഥനയാൽ നമുക്ക സഹായങ്ങളും ഉണ്ടാകട്ടെ.

നീതിമാന്മാൎക്ക ഓൎമ്മയും അവരുടെ പ്രാൎത്ഥനയാൽ നമുക്ക സഹായങ്ങളും ഉണ്ടാകട്ടെ.

ദീൎഘദൎശിമാരുടെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും പ്രാൎത്ഥന നമുക്ക കോട്ടയായിരിക്കട്ടെ.

കൎത്താവേ! നിന്റെ സഹദേന്മാരുടെ തിരുമുഖത്തിന്നും നിന്റെ സ്നേഹിതന്മാരുടെ കൂടാരങ്ങൾക്കും ഞങ്ങളെ യോഗ്യന്മാരാക്കണമെ.

ദയയുള്ളവനും കരുണ നിറഞ്ഞിരിക്കുന്നവനുമായുള്ളോവെ! നിന്റെ ന്യായവിസ്താരദിവസത്തിൽ ഞങ്ങളോട കരുണ ചെയ്യണമേ.

തന്നെ വിളിക്കുന്ന പാപികൾക്ക തന്റെ കരുണയെ വിരോധിക്കാത്തവൻ വാഴ്ത്തപ്പെട്ടവനാകുന്നു.

ബാറെക്മോർ

പട്ടക്കാരൻ. ശുബഹോ ലാബോ ഉൗലബ്രൊ വല്റൂഹോ ക്കാദീശൊ.

പ്രതിവാക്യം. മെന്ഓലം വാദാമ്മല ഓലം ഒൽമ്മീനാമ്മീൻ.

കൎത്താവെ! വിശ്വാസമുള്ള സഭയുടെ മക്കൾക്ക നല്ല ഓൎമ്മ ഉണ്ടാക്കണമെ.

നിന്റെ ശ്രേഷ്ഠത ഉദിക്കുന്ന ദിവസത്തിൽ അവർ നിന്റെ വലത്തുഭാഗത്തു നിൽക്കുമാറാകണമെ.

കന്യകയായ ദൈവമാതാവെ! എല്ലാ കാലത്തും എല്ലാ നേരത്തും നിന്റെ പ്രാൎത്ഥന ഞങ്ങൾക്കു കോട്ടയായിരിക്കണമെ. [കൎത്താവെ]എല്ലാ നാഴികയിലും ഞങ്ങൾക്കായി കണികളെ വയ്ക്കുന്ന ദുഷ്ടനെ നിന്റെ പരിശുദ്ധന്മാരുടെ പ്രാൎത്ഥനയാൽ ഞങ്ങളിൽ നിന്നു മായിച്ചുകളയണമെ.

ഞങ്ങളുടെ കൎത്താവായ യേശുമ്ശിഹാ! നിന്റെ സ്ലീബാ ഞങ്ങൾക്കു കോട്ടയായിരിക്കയും അതിനകത്തു ഞങ്ങൾ മറയ്ക്കപ്പെടുകയും ചെയ്യണമെ.

വചനമായ യേശുതമ്പുരാനെ! ജീവനോടിരിക്കുന്നവരെ നിന്റെ സ്ലീബായാൽ കാത്തുകൊള്ളുകയും മരിച്ചുപോയവരെ നിന്റെ കരുണയാൽ പുണ്യപ്പെടുത്തുകയും ചെയ്യണമെ.

നാം ജീവനോടിരിക്കുന്ന നാൾ ഒക്കയും എല്ലാഴ്പ്പോഴും പിതാവിനെയും പുത്രനെയും വിശുദ്ധറൂഹായെയും സ്തുതിച്ചു വന്ദിച്ചു മഹത്വപ്പെടുത്തണം.

ഏറ്റവും കരുണയുള്ളവനായ ഞങ്ങളുടെ ദൈവമെ! നീ എഴുന്നള്ളുന്ന ആ നിന്റെ വലിയ ദിവസത്തിൽ നിന്റെ വലത്തുഭാഗത്തു ഞങ്ങളെ നിൎത്തണമെ.

ഈ സമയത്തു നിനക്കു സ്തുതി പാടുവാൻ ഞങ്ങളെ നീ യോഗ്യന്മാരാക്കിയിരിക്കകൊണ്ടു നിന്റെ രാജ്യം അനുഭവിപ്പാനും ഞങ്ങളെ യോഗ്യന്മാരാക്കണമെ.

ഞങ്ങളുടെ മരണത്തിന്റെയും ജീവന്റെയും നാഥനായ കൎത്താവെ! നിന്റെ കൃപ ഞങ്ങളുടെ മേൽ ഉണ്ടായി ഞങ്ങളുടെയും ഞങ്ങളുടെ മരിച്ചുപോയവരുടെയും ആത്മാക്കളിന്മേൽ കരുണ ചെയ്യണമെ.

കൎത്താവെ! കൃപ ചെയ്തു സഹായിക്കണമെ.

ഉറങ്ങിയവരെ! നിങ്ങൾ ഉണൎന്നു എഴുന്നേറ്റു സ്തുതിപ്പിൻ.

ആകാശത്തിൽനിന്നു കൎത്താവിനെ സ്തുതിപ്പിൻ, ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ.

അവന്റെ സകല ദൂതന്മാരുമെ! അവനെ സ്തുതിപ്പിൻ. അവന്റെ സകല സൈന്യങ്ങളുമെ! അവനെ സ്തുതിപ്പിൻ.

ആദിത്യചന്ദ്രന്മാരെ! അവനെ സ്തുതിപ്പിൻ. പ്രകാശമുള്ള സകല നക്ഷത്രങ്ങളുമെ! അവനെ സ്തുതിപ്പിൻ. ആകാശങ്ങളുടെ ആകാശങ്ങളും ആകാശങ്ങൾക്കു മീതെയുള്ള വെള്ളങ്ങളുമായുള്ളോവേ! അവനെ സ്തുതിപ്പിൻ. അവ കൎത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവൻ പറഞ്ഞു, അവ ഉണ്ടായി. അവൻ കല്പിച്ചു, അവ സൃഷ്ടിക്കപ്പെട്ടു. അവൻ അവയെ എന്നെന്നേക്കുമായി സ്ഥിരപ്പെടുത്തി. അവൻ ഒരു നിയമത്തെ നിശ്ചയിച്ചു, അതു അഴിയുന്നതുമല്ല.

ഭൂമിയിൽനിന്നു മഹാസൎപ്പങ്ങളും എല്ലാ ആഴങ്ങളും അഗ്നിയും കൽമഴയും ഉറച്ച വെള്ളവും ഹിമവും അവന്റെ വചനപ്രവൃത്തിയായ കാറ്റുകളും കൊടുംകാറ്റുകളുമെ! [കൎത്താവിനെ സ്തുതിപ്പിൻ.]

പൎവ്വതങ്ങളും സകല കുന്നുകളും ഫലവൃക്ഷങ്ങളും സകല കാരകില്പകളും മൃഗങ്ങളും സകല കന്നുകാലികളും ഇഴജന്തുക്കളും പക്ഷികളും പറവകളുമേ! [കൎത്താവിനെ സ്തുതിപ്പിൻ.]

ഭൂമിയിലെ രാജാക്കന്മാരും സകല ജാതികളും ഭൂമിയിലെ പ്രഭുക്കന്മാരും സകല ന്യായാധിപതിമാരും ശിശുക്കളും കന്യ

കന്മാരും വൃദ്ധന്മാരും യൌവ്വനക്കാരുമായുള്ളോരെ! കൎത്താവി
നെ സ്തുതിപ്പിൻ. ഇവർ കൎത്താവിന്റെ നാമത്തെ സ്തുതിക്കട്ടെ.

എന്തെന്നാൽ അവന്റെ നാമം മാത്രം വലിയതാകുന്നു. അവ
ന്റെ മഹത്വം ഭൂമിയിലും ആകാശത്തിലും ഉണ്ടു. അവൻ ത
ന്റെ ജനത്തിന്റെ കൊമ്പിനെയും തന്റെ സകല നീതിമാ
ന്മാൎക്കും തനിക്കു അടുത്ത ജനമായ ഇസ്രായേൽ പുത്രന്മാൎക്കും മ
ഹത്വത്തെയും ഉയൎത്തുന്നു.

കൎത്താവിനു ഒരു പുതിയ പാട്ടിനെയും നീതിമാന്മാരുടെ സ
ഭയിൽ അവന്റെ സ്തുതിയെയും പാടുവിൻ. ഇസ്രായേൽ തന്നെ
ഉണ്ടാക്കിയവനിൽ സന്തോഷിക്കയും സെഹിയോന്റെ പുത്ര
ന്മാർ തങ്ങളുടെ രാജാവിൽ ആനന്ദിക്കയും ചെയ്യട്ടെ.

അവർ തപ്പുകളാലും ചതുരത്തപ്പുകളാലും അവന്റെ നാമ
ത്തെ സ്തുതിക്കയും വീണകളാൽ അവനു പാടുകയും ചെയ്യട്ടെ.
എന്തെന്നാൽ കൎത്താവു തന്റെ ജനത്തിൽ ഇഷ്ടപ്പെടുന്നു. അവ
ൻ ദരിദ്രന്മാൎക്കു രക്ഷ കൊടുക്കയും ചെയ്യുന്നു.

നീതിമാന്മാർ ബഹുമാനത്തിൽ ബലപ്പെടും. അവർ തങ്ങളു
ടെ കട്ടില്കളിന്മേൽ അവനെ സ്തുതിക്കയും തങ്ങളുടെ കണ്ഠ
ങ്ങൾ കൊണ്ടു ദൈവത്തെ പുകഴ്ത്തുകയും ചെയ്യും.

പുറജാതികൾക്കു പ്രതിക്രിയയും ജാതികൾക്കു ശിക്ഷയും
ചെയ്‌വാനും അവരുടെ രാജാക്കന്മാരെ അലാത്തുകൾ കൊ
ണ്ടും അവരുടെ മാന്യന്മാരെ ഇരിമ്പുചങ്ങലകൾ കൊണ്ടും
ബന്ധിപ്പാനും എഴുതപ്പെട്ടിരിക്കുന്ന ന്യായവിധി അവരുടെ
മേൽ നടത്തുവാനും അവന്റെ സകല നീതിമാന്മാൎക്കും മഹ
ത്വം ഉണ്ടാക്കുവാനും ആയിട്ടു അവരുടെ കൈകളിൽ ഇരുമുന
വാൾ ഉണ്ടു.

കർത്താവിനെ അവന്റെ ശുദ്ധസ്ഥലത്തിൽ സ്തുതിപ്പിൻ. അവന്റെ ശക്തിയുടെ ആകാശത്തട്ടിൽ അവനെ സ്തുതിപ്പിൻ.

അവന്റെ വല്ലഭത്വത്തിൽ അവനെ സ്തുതിപ്പിൻ. അവന്റെ ശ്രേഷ്ഠതയുടെ ബഹുത്വത്തിൽ അവനെ സ്തുതിപ്പിൻ. കൊമ്പിന്റെ ശബ്ദത്താൽ അവനെ സ്തുതിപ്പിൻ. തംബുരുകളാലും വീണകളാലും അവനെ സ്തുതിപ്പിൻ.

തപ്പുകളാലും ചതുരത്തപ്പുകളാലും അവനെ സ്തുതിപ്പിൻ. രസമുള്ള കമ്പികളാൽ അവനെ സ്തുതിപ്പിൻ. നാദമുള്ള കൈത്താളങ്ങളാൽ അവനെ സ്തുതിപ്പിൻ. ശബ്ദത്താലും ആർപ്പുവിളിയാലും അവനെ സ്തുതിപ്പിൻ. എല്ലാ ശ്വാസവും കർത്താവിനെ സ്തുതിക്കട്ടെ.

സകല ജനങ്ങളുമേ! കർത്താവിനെ സ്തുതിപ്പിൻ. സകല ജാതികളുമെ! അവനെ നിങ്ങൾ സ്തുതിപ്പിൻ. എന്തെന്നാൽ അവന്റെ കൃപ നമ്മുടെ മേൽ ബലപ്പെട്ടിരിക്കുന്നു. അവൻ സത്യമായിട്ടു എന്നേക്കും കർത്താവു ആകുന്നു.

ദൈവമെ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബൊ ഉ ലബ്രോ വല്റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല ഓലം ഒൽമീനാമ്മീൻ.

ത്രിത്വത്തിനു സ്തുതി, ത്രിത്വത്തിനു സ്തുതി.

സ്തുതിക്കപ്പെട്ടതും ഉണ്മയായതും ആദിയും അന്തവും ഇല്ലാത്തതുമായ ത്രിത്വത്തെ ഞങ്ങൾ സ്തുതിക്കുന്നു. ദൈവമെ! എല്ലാം നേരത്തും സ്തുതി നിനക്കു യോഗ്യമാകുന്നു.

[പട്ടക്കാരൻ ആരംഭിക്കുന്നതിനോട്ടു കൂടി ബസ്മല്ക്കൊ-
-"നിന്നാൾ സ്തുതിയോട്ടു രാജമകൾ" എന്നതു മുതൽ
"സ്സൗമെൻകാലോസ് കുറിയേലായിസ്സോൻ" എന്നതു
വരെ ചൊല്ലിയതിന്റെ ശേഷം]

[ല്മറിയം യെൽദാസ് ആലോഹൊ]

ദൈവത്തിൻമാതാ മറിയാ-
മിന്നും ൻബിയേ-
ന്മാൎക്കും ശ്ലീഹന്മാൎക്കും നൽ-
സഹദേന്മാൎക്കും
സഭയിൻമക്കൾക്കൊക്കെയ്ക്കും
കാലം തോറും
എന്നേക്കും നല്ലോരോൎമ്മയ-
തുണ്ടാകട്ടെ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഊലബ്രോ വല്റൂഹോ ക്കാദീശോ.

തിരുവുള്ളത്താൽ കന്യകയാം
മറിയാമ്മിന്നുൾ
ജാതനതായ് ജാതിക്കാരെ
വഴി നേരാക്കി
രക്ഷിച്ചവൽ തന്നോൎമ്മയ്ക്കൂ-
ന്നത്യം ചേൎത്താ
സുതനായ് സ്തോത്രം. പ്രാൎത്ഥിക്ക-
ട്ടവൾ ഞങ്ങൾക്കായ്.

[“നയവാൻ പനപോലെ തളൎത്തിടുമേ” എന്നതു മുതൽ
‘നിൻപ്രാൎത്ഥന കൃപയേററട്ടെ ഞങ്ങൾക്കെന്നും” എന്നതു വരെയും
“മക്കളിലപ്പൻ കൃപ ചെയ്‌വതുപോലെ” എന്നതു മുതൽ
മൊറിയോ റഹേമ്മേലൈൻ ഊ ആദാറൈൻ” എന്നതുവരെയും
ചൊല്ലിയതിന്റെ ശേഷം]

[മാർ അപ്രേമ്മിന്റെ ബോവൃസൊ]

ഞങ്ങൾതൻ കൎത്താവേ! നീ
കാരുണ്യം ചെയ്‌ ഞങ്ങൾമേൽ
നിൻമാതാവും കാദീശൻ-
മാരും ചെയ്യും യാചിപ്പാൽ.

മറിയാമ്മിന്നായ്‌ ശ്ലോമ്മാ വ-
ന്നറിയിച്ചോരാ മാലാകാ
ദൈവം യോജിപ്പായെന്നായ്‌
വന്നറിവിങ്ങേകീടേണം.

പനിനീർ ഹാനനിയാദ്യർമേൽ
വീഴ്ത്തിയൊരാ മാലാകാതാൻ
മൃതർതന്നസ്ഥിക്കൂട്ടത്തിൽ
കൃപയാം നീർ വീഴ്ത്തീടേണം.

ഞങ്ങൾതൻ കൎത്താവേ! നീ
കാരുണ്യം ചെയ്‌ ഞങ്ങൾമേൽ
നിൻമാതാവും കാദീശൻ-
മാരും ചെയ്യും യാചിപ്പാൽ.

നിൻമാതാവും കാദീശൻ-
മാരും ചെയ്യും യാചിപ്പാൽ

നൽകീടേണം പുണ്യം ഞ-
ങ്ങൾക്കും വാങ്ങിപ്പോയോൎക്കും

[മാലാകമാരുടെ സ്തുതി]

മേലുള്ള ഉയരങ്ങളിൽ സ്വൎഗ്ഗീയമാലാകമാർ സ്തുതിക്കുന്നതു പോലെ ബലഹീനന്മാരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്നു. എല്ലാ കാലവും എല്ലാ സമയത്തും ഉയരങ്ങളിൽ ദൈവത്തിന്നു സ്തുതിയും ഭൂമിയിൽ സമാധാനവും നിരപ്പും മനുഷ്യൎക്കു നല്ല ശരണവും [ഉണ്ടായിരിക്കട്ടെ].

ഞങ്ങൾ നിന്നെ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും ചെയ്യുന്നു. സ്തുതിയുടെ ശബ്ദം നിനക്കു ഞങ്ങൾ കരേററുന്നു.

സൎവ്വശക്തിയുള്ള പിതാവും സ്വൎഗ്ഗാധിപതിയും സ്രഷ്ടാവും ആയിരിക്കുന്ന ദൈവമായ കൎത്താവേ! നിന്നെയും യേശുമ്ശിഹായായ ഏകപുത്രനായിരിക്കുന്ന ദൈവമായ കൎത്താവെ! നിന്നെയും നിന്റെ സ്തുതിയുടെ വലിപ്പം നിമിത്തം ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

പിതാവിന്റെ പുത്രനും വചനവും ലോകത്തിന്റെ പാപത്തെ വഹിക്കുന്നവനും വഹിച്ചവനുമായ ദൈവത്തിന്റെ കുഞ്ഞാടായുള്ളോവെ! ഞങ്ങളോടു കരുണ ചെയ്യണമെ.

ലോകത്തിന്റെ പാപത്തെ വഹിക്കുന്നവനും വഹിച്ചവനുമായുള്ളോവെ! നിന്റെ ചെവി ചായിച്ചു ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമെ.

തന്റെ പിതാവിന്റെ വലത്തുഭാഗത്തു മഹത്വത്തോടു കൂടി ഇരിക്കുന്നവനായുള്ളോവെ! ദയ തോന്നി ഞങ്ങളോടു കരുണ ചെയ്യണമെ.

എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പിതാവായ

ദൈവത്തിൻെറ മഹത്വത്തിനു വിശുദ്ധറൂഹായോട് കൂടെ യേശുമ്ശിഹായായ നീ മാത്രം കൎത്താവും ആകുന്നു. ആമ്മീൻ

എല്ലാക്കാലവും എല്ലാ സമയത്തും ഞങ്ങൾ ജീവനോടിരിക്കുന്ന ദിവസങ്ങളൊക്കയും നിന്നെ വാഴ്ത്തുകയും എന്നേക്കും വാഴ്ത്തപ്പെട്ടതും നിത്യതവും ഉള്ളതുമായ നിൻെറ പരിശുദ്ധതിരുനാമത്തെ സ്തുതിക്കയും ചെയ്യും.

ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമായ സൎവ്വശക്തിയുള്ള കൎത്താവേ! നീ വാഴ്ത്തപ്പെട്ടവനാകുന്നു. നിൻെറ തിരുനാമം സ്തുതിക്കപ്പെട്ടതും എന്നെന്നേക്കും സ്തുതികളാൽ പ്രബലപ്പെട്ടതുമാകുന്നു.

സ്തുതി നിനക്കു യോഗ്യമാകുന്നു. മഹത്വം നിനക്കു യുക്തമാകുന്നു. സകലത്തിൻെറയും ദൈവവും സത്യത്തിൻെറ പിതാവുമായവനേ! നിനക്കും ഏകപുത്രനും ജീവനുള്ള വിശുദ്ധറൂഹായിക്കും പുകഴ്ച ചേൎച്ചയാകുന്നു. അതു ഇപ്പോഴും എല്ലാ സമയത്തും എന്നേക്കും. ആമ്മീൻ.

[മോറാൻ യേശുമ്ശിഹൊ]

മാറാൻ യേശുമ്ശിഹാ! നിൻെറ കരുണയുടെ വാതിൽ ഞങ്ങളുടെ നേരെ നീ അടെക്കരുതേ. കൎത്താവേ! ഞങ്ങൾ പാപികളാകുന്നു എന്നു ഞങ്ങൾ ഏററു പറയുന്നു. ഞങ്ങളോടു കരുണ ഉണ്ടാകണമെ.

കൎത്താവേ! നിൻെറ മരണത്താൽ ഞങ്ങളുടെ മരണം മാഞ്ഞുപോകുവാനായിട്ടു നിൻെറ സ്നേഹം നിൻെറ സ്ഥാനത്തു നിന്നു ഞങ്ങളുടെ അടുക്കലേക്കു നിന്നെ ഇറക്കിക്കൊണ്ടുവന്നു ഞങ്ങളോടു കരുണയുണ്ടാകണമെ.

"ദൈവമെ! നീ ശുദ്ധമുള്ളവനാകുന്നു" ഇത്യാദി കൌമ്മാ.

# പ്രഭാതപ്രാൎത്ഥന.

പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യമുള്ള
ഏകദൈവത്തിൻെറ തിരുനാമത്തിൽ
ആമ്മീൻ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഊ ലബ്രോ വല്റൂഹോ കാദീശൊ.

പ്രതിവാക്യം. ബലഹീനന്മാരും പാപികളുമായ നമ്മുടെ മേൽ അനുഗ്രഹങ്ങളും മനോഗുണവും രണ്ടു ലോകങ്ങളിലും എന്നെന്നേക്കും ചൊരിയുമാറാകട്ടെ.

[സ്ലൂസൊ]

പട്ടക്കാരൻ. ദൈവമായ കൎത്താവേ! ഭാഗ്യമുള്ളവയും പ്രകാശം നിറഞ്ഞിരിക്കുന്നവയുമായ കതിരുകളാൽ ഞങ്ങളുടെ കണ്ണുകളെ നീ പ്രകാശിപ്പിക്കണമേ. മരിച്ചവരുടെ ഇടയിൽ നിന്നുള്ള നിൻെറ ഉയിൎത്തെഴുന്നേല്പുദിവസത്തിൽ ഞങ്ങളെ സന്തോഷിപ്പിക്കയും നിൻെറ കൎത്തൃത്വത്തിൻെറ ഉദയത്താൽ ഞങ്ങളെ ആനന്ദിപ്പിക്കയും ചെയ്യണമെ. ഞങ്ങളുടെ ജീവൻെറ ആശാബന്ധവും ഞങ്ങളുടെ ആത്മാക്കളുടെ രക്ഷിതാവും ആയിരിക്കുന്ന ഞങ്ങളുടെ മ്ശീഹാ കൎത്താവേ! നിൻെറ കൃപയുടെ സഹായത്താൽ ഞങ്ങൾക്കു തുണസ്സുയും ചെയ്യണമെ. മോറാൻ വാലോഹാൻ ല്ഒൽമീൻ.

അമ്മീൻ.

["ദൈവമേ നിന്റെ കൃപയിൻപ്രകാരം എന്നോടു
കരുണ ചെയ്യണമെ" ഇത്യാദി 51ാം സുമ്മൂറാ
ചൊല്ലിയതിന്റെ ശേഷം]

["ബ്രീക്‌ദ്‌ഹാദി ലശ്‌മായോനെ" എന്ന മട്ടിൽ]

മഹിമയൊടക്കബറീന്നു പുറ-
പ്പെട്ടീ സൃഷ്ടികളെ
ശോഭിപ്പിച്ചൊരു ശോഭയതാ-
മേശു സ്തുത്യനഹോ.

ശെമഓനും യോഹന്നാനും
ചെന്നാക്കബറിങ്കൽ
സ്തുതി പാടീസ്സന്തോഷത്തോ-
ടേ പോയാർ തിരികെ.

ആഴ്ചയിലാദ്യത്തെതായീ-
ട്ടന്നീ ശുദ്ധലിനേ.
ആദ്യജനുയിർപൂണ്ടെഴുന്നേല്പി-
ച്ചീ മൺമയരേയും.

കൊന്നവരേ ജീവിച്ചെന്നു
ലജ്ജിപ്പിച്ചതിനാൽ
പള്ളികളും ദയറാകളുമി-
ന്നാനന്ദിക്കുന്നു.

മൃതർതന്നാത്മാക്കളുമിന്നാ-
നന്ദിക്കും കൃപയാം
പനിനീരവർമേലുയിർ പൂണ്ടോ-
രേശു വീഴ്ത്തിയതാൽ.

ബാറെക്‌മോർ.

പട്ടക്കാരൻ. ന്ത്രബഹൊലാബോ ഉൗ ലഭ്രോ വല്'റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദമ്മോല്'ഓലം ഒൽമ്മീൻ അമ്മീൻ.

രക്ഷകനേ! നിന്നേയും നി-
ന്നുത്ഥാനത്തേയും
കൊണ്ടാടുന്നടിയാൾക്കായിരേ-
കേണം നിന്നരുൾപോൽ.

കുറിയേലായിസ്സോൻ.

[63ാം മസുമൂറാ]

എന്റെ ദൈവമേ! നീ എന്റെ ദൈവം ആകുന്നു. ഞാൻ നിനക്കായിട്ടു കാത്തിരിക്കും.

ദാഹിച്ചും വരണ്ടും വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയെപ്പോലെ എന്റെ ആത്മാവു നിന്നെക്കുറിച്ചു ദാഹിച്ചിരിക്കുന്നു. എന്റെ ജഡവും നിനക്കായി കാത്തിരിക്കുന്നു.

നിന്റെ ബലത്തെയും നിന്റെ ബഹുമാനത്തേയും കാണ്മാൻ ഇപ്രകാരം സത്യമായിട്ടു ഞാൻ നിന്നെ നോക്കി.

എന്തെന്നാൽ നിന്റെ കരുണ ജീവനേക്കാൾ നല്ലതാകുന്നു എന്റെ അധരങ്ങൾ നിന്നെ സ്തുതിക്കും.

ഞാൻ ജീവനോടിരിക്കുമ്പോൾ ഇപ്രകാരം ഞാൻ നിന്നെ വാഴ്ത്തുകയും നിന്റെ നാമത്തിൽ ഞാൻ എന്റെ കൈകളെ ഉയർത്തുകയും ചെയ്യും.

എന്റെ ആത്മാവു കൊഴുപ്പും മേദസ്സും എന്നപോലെ പുഷ്ടിയാകും. എന്റെ വായ് സ്തുതിയുള്ള അധരങ്ങൾ കൊണ്ടു നിന്നെ സ്തുതിക്കയും ചെയ്യും.

എന്റെ കിടക്കയിന്മേൽ ഞാൻ നിന്നെ ഓൎത്തു. രാത്രികാലങ്ങളിൽ ഞാൻ നിന്നെ ധ്യാനിക്കയും ചെയ്തു.

എന്തെന്നാൽ നീ ഇനിക്കു സഹായക്കാരനായി തീൎന്നു. നിന്റെ ചിറകുകളുടെ നിഴലിൽ ഞാൻ മറയ്ക്കപ്പെട്ടു.

എന്റെ ആത്മാവു നിന്നെ പിന്തുടൎന്നു. നിന്റെ വലത്തുകൈ എന്നെ താങ്ങുകയും ചെയ്തു.

അവർ എന്റെ ആത്മാവിനെ നശിപ്പിപ്പാൻ അന്വേഷിച്ചു. അവർ ഭൂമിയുടെ ആഴങ്ങളിലേക്കു പ്രവേശിക്കും.

അവർ വാളിനു ഏല്പിക്കപ്പെടുകയും കുറുനരികൾക്കു ഭക്ഷണമായി തീരുകയും ചെയ്യും. രാജാവു ദൈവത്തിൽ സന്തോഷിക്കും.

അവനെക്കൊണ്ടു ആണയിടുന്ന ഏവനും പുകഴ്ച ഉണ്ടാകും. എന്തെന്നാൽ അസത്യം പറയുന്നവരുടെ വായ് അടയ്ക്കപ്പെടും.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്‌മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഉൎലബ്രോ വല്‌റൂഹോ കാദീശോ.

പ്രതിവാക്യം. മെന്‌ഓലം വാദാമ്മോലം ഓലം ഒൽമീനാമീൻ.

["കോലോദ്‌ശുബ്‌ഹോ" എന്ന മട്ടിൽ]

ദൈവമുയിൎത്തു മഹത്വത്തോടാ-
ദാമിനെയും തൻ-
മക്കളെയും ജീവിപ്പിച്ചു
ഭൂതഗണം തൽപതിയെ വാഴ്‌ത്തി
ഭൂമി വിളങ്ങി
ഭ്രമമൊടു കാവൽക്കാർ നിന്നു.

ശെമഌൻകിപ്പാ യോഹന്നാനൊട്ടു-
മൊന്നിച്ചീ നാ-
ളുക്കബെറിടമതിന്മെലക്കോടി
യാക്കോബാനന്ദിച്ചു തോമ്മാ
ത്തപ്പെട്ടിപ്പെട്ടു
മത്തായി സ്തോത്രം പാടി.

പാതാളം പൃക്കിടയൻ വിഗ്രഹ-
സേവ വിട്ടൊത്തി
തന്നുടെ സഭയെ രക്ഷിച്ചു
ജീവിച്ചു മഹത്വത്തോടെഴുനേ-
ററതിനേ ശക്ത്യാ
ശത്രുക്കളിൽനിന്നും വീണ്ടു.

വീഞ്ഞിൻലഹരിയൊഴിഞ്ഞവനേപ്പോൽ
കൎത്താവീ നാൾ
മരണത്തെ വിട്ടുണൎന്നോടെ
മൃതിയെക്കൊന്നു തകൎത്താപ്പാതാ-
ളത്തിൻവാതിൽ
തീൎത്തൊരു നിത്യക്കാൽപീഠം.

ദൈവമുയിൎത്തു മരിച്ചവരിന്നി-
ന്നെഴുനേററാം
കാവൽക്കാരിൽ ഭ്രമമേററി
മ്ശീഹാ ജീവിച്ചെന്നവരുൎച്ചേം
പൃക്കാൎത്ഥതിനാൽ
ക്രൂശിച്ചവർ ലജ്ജിച്ചേററം.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഉലബ്രോ വല്റൂഹോ കാദീശാ.

പ്രതിവാക്യം. മെന്ഓലം വാദാമ്മൊല ഓലം ഒൽമ്മീനാമ്മീൻ.

നിൻവരമോൎത്തു വസിച്ചു മരിച്ചവർ
ഖിന്നരെ മോദി-
പ്പിക്കും നിൻതേജസ്സതിനെ
കണ്ടിന്നേദ്ദിവസം തങ്ങളുടെ
തലകളുയൎത്തി
നിൻകൃപയേ സ്തുതിചെയ്യുന്നു.

കുറിയേലായിസ്സോൻ.

[19-ാം മസുമൂറാ]

ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു. ആകാശത്തട്ടു അവന്റെ കൈവേലയെ കാണിക്കുന്നു. പകൽ പകലിനു വാക്കിനെ ഉച്ചരിക്കുന്നു. രാത്രി രാത്രിക്കു അറിവിനെ അറിയിക്കയും ചെയ്യുന്നു.

അവയുടെ ശബ്ദം കേൾക്കപ്പെടാത്ത ഭാഷയുമില്ല. വാക്കുകളുമില്ല. ഭൂമിയിൽ എല്ലാടവും അവയുടെ അറിയിപ്പും ഭൂലോകത്തിന്റെ അറുത്തികളോളം അവയുടെ വചനങ്ങളും പുറപ്പെട്ടിരിക്കുന്നു.

അവൻ അവയിൽ സൂൎയ്യന്റെ മേൽ അവന്റെ കൂടാരം അടിച്ചു. അതു തന്റെ മണവറയിൽ നിന്നു പുറപ്പെടുന്ന മണവാളൻ എന്നപോലെ [ആകുന്നു.] പരാക്രമമുള്ളവൻ എന്നപോലെ തന്റെ വഴി ഓടുവാൻ സന്തോഷിക്കും.

ആകാശത്തിന്റെ അററങ്ങളിൽ നിന്നു അതിന്റെ പുറപ്പാടും ആകാശത്തിന്റെ അറുതികളിന്മേൽ അതിന്റെ താങ്ങലും

ആകുന്നു. അതിന്റെ ആവിയിൽ നിന്നു മറവായിരിക്കുന്നതു [ഒന്നു] ഇല്ല.

കൎത്താവിന്റെ വേദപ്രമാണം കറ ഇല്ലാത്തതും ആത്മാവിനെ തിരിക്കുന്നതും ആകുന്നു. കൎത്താവിന്റെ സാക്ഷി വിശ്വാസയോഗ്യവും ശിശുക്കളെ ജ്ഞാനമുള്ളവരാക്കുന്നതും ആകുന്നു. കൎത്താവിന്റെ പ്രമാണങ്ങൾ ചൊവ്വുള്ളവയും ഹൃദയത്തെ സന്തോഷിപ്പിക്കുന്നവയും ആകുന്നു. കൎത്താവിന്റെ കല്പന തിരിഞ്ഞെടുക്കപ്പെട്ടതും കണ്ണുകളെ പ്രകാശിപ്പിക്കുന്നതും ആകുന്നു.

കൎത്താവിനെ കുറിച്ചുള്ള ഭയം വെടിപ്പുള്ളതും എന്നേക്കും നിലനില്ക്കുന്നതും ആകുന്നു. കൎത്താവിന്റെ ന്യായവിധികൾ സത്യമായിട്ടുള്ളവയും സകലത്തിലും നീതിയായിട്ടുള്ളവയും ആകുന്നു. അവ സ്വൎണ്ണത്തെക്കാളും നല്ല രത്നങ്ങളെക്കാളും ആഗ്രഹിക്കത്തക്കവയും തേനിനെക്കാളും തേൻകട്ടയെക്കാളും മാധുൎയ്യമുള്ളവയും ആകുന്നു.

അത്രയുമല്ല നിന്റെ ദാസൻ അവയാൽ സൂക്ഷിക്കപ്പെടും. അവൻ അവയെ ആചരിച്ചാൽ വളരെ പ്രതിഫലം കിട്ടും. പിഴകളെ തിരിച്ചറിയുന്നവൻ ആരു? രഹസ്യകാൎയ്യങ്ങളിൽ നീ എന്നെ കുറ്റമില്ലാത്തവനാക്കി തീൎക്കണമേ.

ദുഷ്ടന്മാർ എന്നിൽ അധികാരപ്പെടാതിരിപ്പാനും പാപങ്ങളിൽ നിന്നു ഞാൻ വെടിപ്പുള്ളവനായിരിപ്പാനും ആയിട്ടു അന്യായത്തിൽ നിന്നു നിന്റെ ദാസനെ തടുക്കണമെ. എന്റെ സഹായക്കാരനും എന്റെ രക്ഷിതാവുമായ കൎത്താവെ! എന്റെ വായിലെ വചനങ്ങൾ നിന്റെ ഇഷ്ടപ്രകാരവും എന്റെ ഹൃദയത്തിലെ ധ്യാനം നിന്റെ മുമ്പാകെയും ഇരിക്കണമേ.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

പട്ടക്കാരൻ. ശ്ശുബഹോ ലാബോ ഉലബ്രോ വല്റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

[“ശ്മായോമ്ദീത്തോദ് മാലാകെ” എന്ന മട്ടിൽ]

മ്ശീഹാ ജീവിച്ചെഴുന്നേററു
കാവൽക്കാർ ലജ്ജപ്പെട്ടു
തൻപ്രിയയാം സഭ സന്തോഷ-
ത്താലാത്മപ്രിയനേ വാഴ്ത്തും.

ഞായർദിനേ കീപ്പായോഹ-
ന്നാന്മാരൊത്തോടിപ്പോയി
ഗുരു മൃതരീന്നുയിർപൂണ്ടേററെ-
ന്നതു കേട്ടാരാഞ്ഞിടുവാനായ്.

രക്ഷകനേ! നിന്നുത്ഥാന-
ത്തിൻദിനമാമിന്നടിയാരിൽ
പ്രീതിയെഴുന്നുള്ള വില്പാക്കാ-
രുണ്യത്താൽ പോക്കുക കുററം.

ദയറാകൾ പള്ളികളും സ-
ന്തോഷം കൈക്കൊണ്ടിന്നാളിൽ
പുത്രൻതന്നുത്ഥാനത്തെ
വാഴ്ത്തി സ്തോത്രം പാടുന്നു.

ബാറെക്മോർ.

പട്ടക്കാരൻ. ശ്ശുബഹോ ലാബോ ഉലബ്രോ വല്റൂഹോ ക്കാദീശോ.

പ്രതിവാക്യം. മെന്ഓലം വാളാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

നഷ്ടമതാം തന്നുരുവം വീ-
ണ്ടാളാമ്മിൻജീർണ്ണശരീരം
പുതുതാക്കാനായ് മൃതലോക-
ത്തേക്കല്ലോ ദൈവമിറങ്ങി.

കുറിയേലായിസ്സോൻ.

[ഏശായാ 42, 10. 45, 8]

കർത്താവിനു ഒരു പുതിയ പാട്ടിനെയും അവന്റെ സ്തുതിയെ ഭൂമിയുടെ അറ്റത്തികളിൽ നിന്നും പാടുവിൻ. സമുദ്രത്തിലേക്കു ഇറങ്ങിപ്പോകുന്നവരും അതിലുള്ള സകലവും ദ്വീപുകളും അവയിൽ കുടിയിരിക്കുന്നവരുമെ! [കർത്താവിനു പാടുവിൻ].

വനവും അതിലെ ഗ്രാമങ്ങളും സന്തോഷിക്കട്ടെ. കാദോർ മേച്ചിൽസ്ഥലങ്ങളായിരിക്കട്ടെ. പാറകളിൽ കുടിയിരിക്കുന്നവർ സ്തുതിക്കട്ടെ. അവർ പർവ്വതങ്ങളുടെ മുകളിൽനിന്നു ആർത്തുകൊള്ളട്ടെ. കർത്താവിനു മഹത്വം കൊടുക്കയും അവന്റെ സ്തുതികളെ ദ്വീപുകളിൽ അറിയിക്കയും ചെയ്യട്ടെ.

കർത്താവു പരാക്രമശാലി എന്നപോലെ പുറപ്പെട്ടും. അവൻ യോദ്ധാവു എന്നപോലെ വാശിയെ ജ്വലിപ്പിക്കും. അവൻ ആർത്തു പ്രബലപ്പെട്ടു തന്റെ ശത്രുക്കളെ സംഹരിക്കും.

ആകാശങ്ങളെ! മേലിൽനിന്നു ആനന്ദിപ്പിൻ. മേഘങ്ങൾ നീതിയെ തളിക്കട്ടെ. ഭൂമി തുറക്കപ്പെടട്ടെ. രക്ഷ വർദ്ധിക്കട്ടെ. നീതി ഒന്നിച്ചു മുളയ്ക്കുമാറാകട്ടെ. ഇവയെ സൃഷ്ടിച്ച കർത്താവു ഞാൻ ആകുന്നു.

ദൈവമെ! സ്തുതി നിനക്കു യോഗ്യമാകുന്നു. ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഉൗ ലബ്രൊ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെൻ്ഓലം വാദാമ്മൊല ഓലം ഒൽമ്മീനാമ്മീൻ.

["യൌമ്മോനോ" എന്ന മട്ടിൽ]

ഇന്നാൾ നിൻകബറിങ്കൽ ദൂതന്മാർ
പൂണ്ടും വെള്ളങ്കി
ശിഷ്യകൾ ധൂപസുഗന്ധക്കൂ-
ട്ടുകളോടും പോയ്
അറിയിച്ചവരേ മാലാകാ
തൻസ്തുത്യമുത്ഥാനം.

തിരുവുളമായ് മൃതി പൂണ്ടക്കബറീന്നി-
ങ്ങുയിരേററു മാനുഷരേ
വീഴ്ചയിൽനിന്നേററി സ്വർഗ്ഗക്കൂ-
ട്ടത്തൊടു കൂടെ
മോദിപ്പാൻ നമ്മെ മേളി-
പ്പിച്ചോനായ് സ്തോത്രം.

ഞായർദിനേ ദൂതന്മാർ വെള്ളയണി-
ഞ്ഞെത്തി കബറരികേ.
അവരിലൊരാൾ നീക്കിയ കല്ലിന്മേ-
ലേറിയിരുന്ന്
അഖിലേശൻ ജീവിച്ചെന്നറി-
യിച്ചാ നാരികളെ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഉൗ ലബ്രൊ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെൻ്ഓലം വാദാമ്മൊല് ഓലം ഒൽമീനാമ്മീൻ.

നാഥാ! നിന്നുത്ഥാനം ഭൂതൽകി-
ന്നേകുന്നാനന്ദം.
ഇത്തു നാരികൾ ചൊന്നറിവായതിനാൽ
ശെമഓൻ കീപ്പാ
സന്തോഷിക്കുന്നാനന്ദി-
ക്കുന്നാ യോഹന്നാൻ.
കുറിയേലായിസ്സോൻ.

[ലൂക്കോസു 1. 46 മുതൽ]

മറിയാം പറഞ്ഞതെന്തെന്നാൽ [ഇത്യാദി.]

പട്ടക്കാരൻ. ശുബഹോലാബോ ഊ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെൻ്ഓലം വാദാമ്മൊല്ഓലം ഒൽമീനാമ്മീൻ.

["ലെക്ദ് കീസൊ" എന്ന മട്ടിൽ]

തൻമൃതിയാലഴകാകെ നശി-
പ്പിക്കും മരണത്തെക്കൊന്നി-
ട്ടാകൽക്കുസാതൻകീഴിൽ
നിന്നടിയാരെ വീണ്ട നിന-
ക്കുചിതദ്ധ്വനിയിൽ സ്തുതി പാടു-
ന്നടിയാരെല്ലാരും.
ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഊ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെൻ്ഓലം വാദാമ്മൊല ഓലം ഒൽമീനാമ്മീൻ.

അതുലവിശുദ്ധസഭേ! പ്രാൎത്ഥി-
പ്പാൻ നിൻമക്കളേയും കൂട്ടി
സ്ലീബായാൽ രക്ഷിച്ച സുത-
ന്നായി സ്തോത്രം പാടിടുക.
ഉചിതധ്വനിയിൽ സ്തുതി പാടു-
ന്നടിയാരെല്ലാരും.

ആമ്മീൻ.

[113 ാം മസുമൂറാ 1 മുതൽ 9 വരെ]

പ്രകാശത്തിന്റെ സ്രഷ്ടാവിന്നു സ്തുതി. കൎത്താവിന്റെ ഭൃത്യന്മാരെ! സ്തുതി പാടുവിൻ. നിങ്ങൾ കൎത്താവിന്റെ നാമത്തെ സ്തുതിപ്പിൻ.

കൎത്താവിന്റെ നാമം ആദിമുതൽ എന്നേക്കും വാഴ്ത്തപ്പെട്ടതായിരിക്കട്ടെ.

സൂൎയ്യന്റെ ഉദയം മുതൽ അതിന്റെ അസ്തമനം വരെയും കൎത്താവിന്റെ നാമം വലിയതാകുന്നു.

കൎത്താവു സകല ജാതികൾക്കും മേലായി ഉന്നതനും അവന്റെ മഹത്വം ആകാശങ്ങൾക്കു മീതെയും ആകുന്നു.

ഉയരത്തിൽ വസിക്കയും ആഴത്തിൽ നോക്കുകയും ചെയ്യുന്ന നമ്മുടെ ദൈവമായ കൎത്താവിനോടു സദൃശൻ ആകാശത്തിലും ഭൂമിയിലും ആരുമുള്ളു.

അവൻ എളിയവനെ ജനത്തിന്റെ പ്രഭുക്കന്മാരോടു കൂടെ ഇരുത്തേണ്ടുന്നതിന്നു കുപ്പയിൽനിന്നു ഉയൎത്തുന്നു. അവൻ മച്ചിയായവളെ മക്കളുടെ സന്തോഷമുള്ള മാതാവായി ഭവനത്തിൽ വസിക്കുമാറാക്കുകയും ചെയ്യുന്നു.

ദൈവമേ! സ്തുതി നിനക്കു യോഗ്യമാകുന്നു.

[148-ം 149-ം 150-ം മസുമൂറാകൾ]

ആകാശത്തിൽ നിന്നു കർത്താവിനെ സ്തുതിപ്പിൻ, ഉന്നതങ്ങളിൽ അവനെ സ്തുതിപ്പിൻ. [ഇത്യാദി.]

പട്ടക്കാരൻ. ശുബഹോ ലാബോ ഊ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മൊല ഓലം ഒൽമീനാമ്മീൻ.

["സോഗെദ് ലോക് മൊറിയൊ" എന്ന മട്ടിൽ]

മാനവർ വാനോർ മുൻ മുൻ നിൻ-
മഹിമയെ വന്ദിച്ചീടുന്നു.
കരുണാനിധിയാം ഞങ്ങളുടെ
കർത്താവേ! സ്തുത്യൻ നീയേ.

ഞായർദിനമിന്നുയരത്തിൻ-
ദ്വാരങ്ങൾ തുറക്കപ്പെട്ടു.
പൂഴിയിൽ മൃതരായ് മേവിയവ-
ർക്കുൾശരണമുറപ്പുണ്ടായി.

മാറാനീശോ നിന്നുത്ഥാ-
നാൽ സൃഷ്ടികൾ മോദിച്ചെല്ലാം.
മൃതർ നീയവരെക്കബറൾ പോയ്
കണ്ടതിനാൽ സ്തുതിചെയ്യുന്നു.

ബറെക് മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഊ ലബ്രോ വല റൂഹോ കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മൊല ഓലം ഒൽമീനാമ്മീൻ.

ക്ഷകസുതൻ താനുയിർ പൂണ്ടീ-
പ്പരിശുദ്ധമതാം ദിവസത്തിൽ
മ്ശീഹാ ജീവിച്ചീടുകയാൽ
മൺവിണ്ണുലകുകൾ മോദിച്ചു.

[“ല്ഹൌ ദത്തയീനോ” എന്ന മട്ടിൽ]

യൂദന്മാർ കുരിശിൽ തൂക്കി.
ത്തന്നെക്കബറതിൽ വെച്ചിട്ടും
ഉത്ഥാനത്താലുളവാകും
ലജ്ജാശങ്കയവർക്കുണ്ടായ്.
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ.

സീമാവാഹി പരാക്രമിയെ
കബറുൾ ദ്രോഹികൾ പൂട്ടീട്ടും
ഇടിവാൾപോലെ പുറത്തായ്താൻ
മുദ്രക്കില്ലാതൊരു കേടും.
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ.

നാഥൻ വിളവാ വേലക്കാ-
രോടു ചോദിപ്പാനായ് വന്നു.
അവകാശമമത്താനവനെ-
ത്തോപ്പിൻപുറമേയവർ തൂക്കി.
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഉ ലബ്രോ വലറൂഹോ കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദ്അമ്മോല ഓലം ഒൽമ്മീനാമ്മീൻ.

കാണാത്തതിനെത്തേടിത്തൻ-
ലോകം നാഥൻ പൂകാറെ
കബറിൽത്തന്നെയടച്ചവരേ
ലജ്ജിപ്പിച്ചുത്ഥാനത്താൽ.
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ.

കുറിയേലായിസ്സോൻ.

[മത്തായി 5, 3 മുതൽ 12 വരെ]

ആത്മാവിൽ ദരിദ്രതയുള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

ദുഃഖിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ ആശ്വാസപ്പെടും.

സൌമ്യതയുള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായി അനുഭവിക്കും.

നീതിക്കായി വിശന്നു ദാഹിച്ചിരിക്കുന്നവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ തൃപ്തന്മാരാകും.

കരുണയുള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവരുടെ മേൽ കരുണയുണ്ടാകും.

ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ കാണും.

സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും.

നീതിനിമിത്തമായിട്ടു പീഡിപ്പിക്കപ്പെട്ടവർ ഭാഗ്യവാന്മാർ, എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെ ആകുന്നു.

അവർ നിങ്ങളെ നിന്ദിക്കയും നിങ്ങളെ പീഡിപ്പിക്കയും എ

ന്റെ നിമിത്തം സകല ദുർവചനത്തെയും നിങ്ങളുടെ നേരെ വ്യാജമായിട്ടു പറകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.

അപ്പോൾ നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിച്ചിരിക്കകൊണ്ടു നിങ്ങൾ സന്തോഷിച്ചു അനന്ദിപ്പിൻ.

ബാറെക്‌മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഉ ലബ്രോ വലറൂഹോ കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

[“എസ്‌ക്രൈക്രൻ മൊറിയൊ” എന്ന മട്ടിൽ]

നാഥാ! നിൻരാജ്യ-
ത്തിൻമഹിമാഗമനേ
സ്‌ലീബാച്ചിറകാൽ
ഞങ്ങളെ മൂടിക്കൊള്ളണമേ.

നാഥാ! നിൻരാജ്യ-
ത്തിൻമഹിമാഗമനേ
നിൻപരിശുദ്ധ-
ന്മാരോടടിയാർ ചേരണമേ.

ഉന്നേകസ്യതൻത-
ന്നഥാരെന്ന ദൂതർ
സ്ത്രീകൾക്കാന-
ന്ദം സന്തോഷവുമറിയിച്ചു

നാഥാ! നിൻ രാജ്യ-
ത്തിൻമഹിമാഗമനേ

നിൻ നാമത്തെ-
യേററൊരു ഞങ്ങളെ യേൽക്കണമേ.

ബാറെക്’മോർ.

പട്ടക്കാരൻ. ശ്രുബ്’ഹൊ പീക്കോറൊ ഉ സെഗ്’ത്തൊ ഉ റാബൂസ്’ യോസ്സൂസൊ നെശ്’ത്തവൈ ദ്’ നാമേസക്ക്’ ലാബൊ ഉ ലബ്റൊ വല്’റൂഹോക്കാദീശോ.

പ്രതിവാക്യം. മെന ഓലം വാദാമ്മൊല ഓലം ഓൽമീനാമ്മീൻ.

നാഥാ! നിൻരാജ്യ-
ത്തിൻമഹിമാഗമനേ
പുണ്യം ഞങ്ങൾ-
ക്കും നൽകീട്ടു മരിച്ചോർക്കും.

സ്തൌമെൻ കാലോസ്’ കുറിയേലായിസ്സോൻ.

[പ്രമയോൻ]

പട്ടക്കാരൻ. നാമെല്ലാവരും പ്രാൎത്ഥിച്ചു കൎത്താവിനോടു അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം.

പ്രതിവാക്യം. അനുഗ്രഹിക്കുന്നവനായ കൎത്താവേ ഞങ്ങളുടെ മേൽ അനുഗ്രഹിച്ചു ഞങ്ങൾക്കു സഹായിക്കണമേ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും പ്രഭയും പുകഴ്’ചയും മാഞ്ഞുപോകാത്ത നല്ല ഉന്നതിയും എല്ലായ്പ്പോഴും സദാനേരത്തിലും ഇടവിടാതെ കരേറുവാൻ ഞങ്ങൾ യോഗ്യന്മാരായി തീരണമെ. നാം തന്നോടു അപേക്ഷിക്കാതെ തന്നെ തന്റെ കൃപമൂലം നമ്മെ മരണമില്ലാത്തവരാക്കി തീൎപ്പാനായിട്ടു തന്റെ തിരുവിഷ്ടത്താൽ നമ്മുടെ അടുക്കലേക്കു വരികയും തന്റെ തി

തിരുമേനിയുടെ കഷ്ടാനുഭവത്താൽ നമ്മുടെ കടച്ചീട്ടിനെ കീറി ക്കളകയും മരണമുള്ളതായ നമ്മുടെ വൎഗ്ഗത്തിനു തന്റെ ഉയ ത്തെഴുന്നേല്പു മൂലം മരണമില്ലായ്മയെ സൌജന്യമായി തരികയും മേലുള്ളവൎക്കും താഴെയുള്ളവൎക്കും തന്റെ ജീവിച്ചെ ഴുന്നേല്പു മൂലം സന്തോഷവും ആനന്ദവും ദാനം ചെയ്കയും ചെയ്ത നല്ല ഉടയവനായ തനിക്കു സ്തുതി. പ്രഭാതപ്രാൎത്ഥനയുടെ ഈ നേരത്തിലും സകല പെരുനാളുകളിലും സമയങ്ങളിലും നാഴികകളിലും കാലങ്ങളിലും സ്തുതിയും ബഹുമാനവും വന്ദ നവും തനിക്കു യോഗ്യമാകുന്നു. ബ്ʼകുലഹ്ഹൻ യൌമ്മോ, സൊദ്ʼ ഹായൈൻല്ʼ ഒൽമ്മീൻ.

ആമ്മീൻ.

[മ്ʼഹസീയോനോഹോകിൽ]

പട്ടക്കാരൻ. “ഏങ്കിലൊ പുണ്യമാക്കുന്നവനും ക്ഷമിക്കുന്ന വനും” [ഇത്യാദി]

ആമ്മീൻ.

[സെദ്ʼറൊ]

പട്ടക്കാരൻ, സകലത്തിന്റെയും സ്രഷ്ടാവും നിൎമ്മാതാ വും ശക്തിപരാക്രമങ്ങളോടു കൂടിയിരിക്കുന്നവനുമായ ദൈവ മെ! നീ നിന്റെ സ്നേഹം മൂലം ഞങ്ങളുടെ രക്ഷയ്ക്കു വേണ്ടി തിരുവിഷ്ടത്താൽ കഷ്ടാനുഭവത്തിനും മരണത്തിനും സ്ʼലീ ബായ്ക്കുമായി എഴുന്നെള്ളി വന്നു ശപിക്കപ്പെട്ട ജനമായ യെഹൂ ദന്മാരിൽ നിന്നു നീ ആക്ഷേപവും നിന്ദയും പരിഹാസവും സ ഹിച്ചു. നീ ന്യായാധിപതിമാരുടെ ന്യായാധിപതി ആയിരി ക്കുമ്പോൾ നാടുവാഴിയായ പീലാത്തോസിന്റെ മുമ്പാകെ നി ല്ക്കയും ഒരു ദുഷ്പ്രവൃത്തിക്കാരനും കുറ്റക്കാരനും എന്ന പോ ലെ അടികളാൽ ചോദ്യം ചെയ്യപ്പെടുകയും ചെയ്തു. ഒരു കുറ്റ ക്കാരനും ഹീനനും എന്നപോലെ നീ ന്യായസ്ഥലത്തു് ഏല്പി ക്കപ്പെട്ടു. നീ അതിഭയങ്കരമായി ക്രൂരന്മാരുടെ പുറത്തു അ

ഘോഷിക്കപ്പെടുന്നവനായിരിക്കുമ്പോൾ നിന്റെ തിരുവിഷ്ടത്താൽ നിന്ദയിൻ സ്ലീബാമേൽ നീ തൂക്കപ്പെട്ടു. നീ സ്കീപ്പായിൽ നഗ്നനായി തറയ്ക്കപ്പെട്ടപ്പോൾ സൂര്യനെ അതിന്റെ സ്ഥലത്തു അന്ധകാരപ്പെടുത്തുകയും നക്ഷത്രങ്ങളെ അവയുടെ നിരകളിൽ നിന്നു വീഴിക്കയും ചന്ദ്രനു രക്തനിറം കൊടുക്കയും ചെയ്തു. അശുദ്ധപ്പെട്ടിരുന്ന വായുമണ്ഡലത്തെ നിന്റെ തൃക്കൈകൾ വിരിച്ചു നീ ശുദ്ധീകരിച്ചു. കഠോരമായ നിന്റെ അട്ടഹാസത്താൽ ദൈവാലയത്തിന്റെ തിരശ്ശീലയെ നീ ചീന്തുകയും ഭൂമിയെ വിറപ്പിക്കയും പാറകളെ പൊളിക്കയും കബറുകളെ തുറക്കുകയും ചെയ്തു. നിന്റെ പാതാളപ്രവേശനത്താൽ മരണത്തെയും സാത്താനെയും കൊല്ലുകയും പാതാളത്തിൽ ഉണ്ടായിരുന്ന മരിച്ചവർക്കു ശരണവും സന്തോഷവും ജീവനും നാശമില്ലായ്മയും പ്രസംഗിക്കയും പാതാളക്കുഴിയിൽ ബന്ധിക്കപ്പെട്ടിരുന്നവരെ അഴിച്ചുവിടുകയും പാതാളത്തിന്റെ അഗാധക്കുഴിയിൽ കിടന്നിരുന്ന വിലങ്ങുകാരെ പുറത്തിറക്കുകയും കബറുകളിൽ ഉണ്ടായിരുന്നവരുടെ കഴുത്തുകളെ മരുതലിപ്പുകാരനായ ദുഷ്ടനിൽ നിന്നു സ്വാതന്ത്ര്യപ്പെടുത്തി രക്ഷിക്കയും ചെയ്തു. സകല സൃഷ്ടിക്കും നീ പുതിയ ജീവനെ സൌജന്യമായി കൊടുക്കയും ലോകത്തെ മുഴുവനും നിരപ്പും സമാധാനവും മനുഷ്യസ്നേഹവും കൊണ്ടു നിറെക്കയും ചെയ്തു. ജീവന്റെയും രക്ഷയുടെയും സുവിശേഷത്തെ പ്രസംഗിപ്പാനായിട്ടു നിന്റെ വിശുദ്ധശ്ലീഹന്മാരോടു നീ കല്പിക്കയും ദൈവം കബറിൽ നിന്നു ഉയിർത്തെഴുന്നേറ്റു എന്നും തന്റെ ശത്രുക്കൾ ചിതറിപ്പോയി എന്നും അവർ ലോകം ഒക്കെയിലും അറിയിക്കയും ചെയ്തു. അതിനാൽ കരുണയുള്ളവനായ കർത്താവെ! രക്ഷിക്കുന്നതും ജീവനുണ്ടാക്കുന്നതുമായ ഈ നിന്റെ ഉയിർത്തെഴുന്നേല്പുദിവസത്തിൽ ഞങ്ങൾ നിന്റെ കൃപയോടു അപേക്ഷിക്കുന്നു എന്തെന്നാൽ, നീ ഞങ്ങളെ മരണമില്ലാത്തവരും നാശമില്ലാ

ആവരുമാക്കി തീക്കണമെ. ആക്ഷേപകരവും നിന്ദാകരവുമായ സകല വികാരങ്ങളിൽ നിന്നും ഞങ്ങളെ നീ സ്വാതന്ത്ര്യപ്പെടുത്തണമെ. സകല ദുർവ്വികാരങ്ങളോടും എതൃത്തു നിൽക്കുന്നതിന്നു ഞങ്ങൾ പ്രാപ്തന്മാരാകുവാനായിട്ടു ജീവിപ്പിക്കുന്നതായ നിന്റെ ശക്തിയാൽ ഞങ്ങളെ ആയുധം ധരിപ്പിക്കണമെ. ആകൽക്കുറുസായേയും അവന്റെ സകല ദുഷ്ടസൈന്യങ്ങളെയും നിന്നാൽ ഞങ്ങൾ ജയിക്കുമാറാകണമെ. ഞങ്ങൾ എല്ലാവരും നിന്റെ രണ്ടാമത്തെ എഴുന്നെള്ളത്തിനെ സന്തോഷത്തോടു കൂടി എതിരേൽപാനായിട്ടു നല്ല അവസാനത്തിന്നും നിരപ്പുള്ള പുറപ്പാടിന്നും യോഗ്യന്മാരായി തീരണമെ, ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു നീ ക്ഷമിക്കണമെ, സത്യവിശ്വാസത്തോടു കൂടെ നിന്നിൽ നിദ്ര പ്രാപിച്ചിരിക്കുന്ന വിശ്വാസികളായ ഞങ്ങളുടെ മരിച്ചുപോയവരെ നീതീകരിച്ചു ഭാഗ്യമുള്ള ഭവനങ്ങളിൽ അവരെ ആശ്വസിപ്പിക്കണമെ. ഞങ്ങൾ നിനക്കും നിന്റെ പിതാവിന്നും നിന്റെ വിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും കരേറുമാറാകണമെ. ഹോശാ വബ്കുൽസ്ബാൻല് ഒൽമ്മീൻ. ദൈവത്തിൽ നിന്നു കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങളിലും എന്നെന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ.

ആമ്മീൻ.

["ഏനൊനൊനുഥറൊ" എന്ന മട്ടിൽ]

അഗ്ന്യാത്മീയന്മാരിറേറും
ദൂതന്മാരും തി വൃണ്ടാർ
കാദീശ് കാദീശെന്നാർത്തും കൊ-
ണ്ടിന്നാകാശവരിങ്കൽ വന്നു,
ദൈവം കബറിന്നുത്ഥാനം
ചെയ്തേറേറം മഹിമാവോടെ,

കാവൽക്കാർ കണ്ടന്ധന്മാ-
രായ് മേലിനീറേന്മാരെ-
യവർകണ്ടായ് മൂതരേപ്പോലെ.
മൂശ്ശേക്കില്ല സത്യം കേടെ-
ന്നാരായുന്നാചാൎയ്യന്മാർ.
ഒന്നിച്ചുത്തരമതിനവർ ചൊന്നാർ
മൂശാശ്ശാട്ടും കേടില്ല.
മൂതരായ് ഞങ്ങളെയാക്കിത്തീ-
ൎന്നാശ്ചൎയ്യം വരുവിൻ കാണ്മാൻ,
ഞങ്ങൾ സ്വപ്നം കാണുന്നോ?
എന്നാലും ദൈവം കാട്ടും
സത്യത്തെ മറവാക്കാമോ?

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബൊ ഉ൪ ലബ്രൊ വല്റൂഹോക്കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മൊല ഓലം ഒൽമീനാമ്മീൻ.

വാങ്ങിപ്പോയ പിതൃക്കൾക്കും ഭ്രാ-
താക്കൾക്കും നൽകാശ്വാസം,
നിന്നാരാധകരേ നിൻപരിശ്ശു-
ദ്ധന്മാർസംഘത്തിൽ ചേൎക്ക.
നീ സിംഹാസനമേറീട്ടാ
ദുഷ്ടന്മാരെ നീക്കുമ്പോൾ
അവർ നിൻകാരുണ്യം കണ്ടു
നിൻമാഹാത്മ്യമുദിക്കുമ്പോൾ
വലഭാഗത്തായിടേണം.

മൊറിയോ റാഹമ്മേ ലെൻ ഉ൪ അദ്ദാറൈൻ.

[എത്രോ]

പട്ടക്കാരൻ, കർത്താവേ! നിന്റെ വിശുദ്ധശരീരത്തെ പൂശുവാനായിട്ടു സുഗന്ധപരിമളാദികളോടു കൂടെ പോയ പരിപാകമുള്ള സ്ത്രീകളെപ്പോലെ സൽക്രിയകളാകുന്ന നല്ല വസ്ത്രങ്ങളോടും കുററമില്ലാത്ത നടപടികളാകുന്ന മഹിമയുള്ള അലങ്കാരങ്ങളോടും കൂടെ സ്തോത്രങ്ങളാൽ ഞങ്ങൾ നിന്റെ തിരുമുമ്പാകെ വരുമാറാകണമേ. ആ സ്ത്രീകളെപ്പോലെ ഞങ്ങൾ നിന്നെ കണ്ടു ആനന്ദിക്കയും നിന്റെ ദിവ്യതൃക്കാലുകളെ പിടിച്ചു വന്ദിക്കയും ചെയ്യുമാറാകണമേ. മാളികയിൽ വെച്ചു നിന്റെ ശിഷ്യന്മാരെന്നപോലെ നിന്റെ സമാധാനത്താൽ ഞങ്ങൾ സന്തോഷിച്ചു ആനന്ദിക്കയും അവരോടു കൂടെ ഞങ്ങൾ നിന്നെയും നിന്റെ പിതാവിനെയും വിശുദ്ധ റൂഹായേയും സ്തുതിച്ചു വന്ദിക്കയും ചെയ്യുമാറാകണമെ. ഹോശോ വബ് കുൽസ്ബാൻ ല ഒൽമ്മീൻ.

ആമ്മീൻ.

["ലോക്മൊറിയൊ കോറെനൊൻ" എന്ന മട്ടിൽ]

ദൈവത്തിൻപുത്രനെ മറിയാ-
മുത്ഥാനത്തിൻ-
ശേഷം തോട്ടക്കാരൻ പോൽ
കണ്ടാൾ തോട്ടത്തിൽ.
നീയെന്തിനു കരയുന്നാരെ-
യാരായുന്നു.
എന്നതിനെൻനാഥനെയവർ കൊ-
ണ്ടങ്ങോ പോയെന്നാൾ.
താനവളെ മറിയാമേയെന്നാൻ.
ഓടിപ്പോയുടനവളറിയിച്ചാൾ

കത്താവുത്ഥാനം ചെയ്തെ-
ന്നാ ശ്ലീഹന്മാരെ.

ഉത്ഥാനം ചെയ്തുടനെ ത-
ന്നെക്കരിശിച്ചാ
സെഹിയോനെ നശിപ്പിച്ചു സഭാ-
പാണിഗ്രഹണത്തെ
ഒത്തുയിരിൻ തൻമേശയൊരു-
ക്കം ചെയ്തതിന്നുൾ
തൻരക്തമതിൽ ചേൎത്താരാ.
പുത്രന്നായ്‌ സ്തോത്രം.
സ്തോത്രം സ്‌ലീബായാൽ വീണ്ടവനായ്‌
സ്തോത്രം ചാവാലുയിർ ചേൎത്തവനായ്‌
സ്തോത്രം പുണ്യത്തിനു തന്നുത്ഥധി-
രങ്ങൾ തന്നവനായ്‌.

ബാറെക്‌മോർ.

പട്ടക്കാരൻ. ശുബഹൊ ലാബൊ ഉൗ ലബ്രൊ വല്‌റൂഹൊ കാദിശൊ.

പ്രതിവാക്യം. മെന്‌ ഓലം വാദാമ്മോല ഓലം ഒൽമീനാ മീൻ.

തൻശുദ്ധശരീരം ഭ-
ക്ഷിച്ചും രക്തം
പാനം ചെയ്തും മൃതരായോർ
തന്നാത്മാക്കൾമേൽ
അഴിയാലോകേ പാപത്തി-
ന്നിരുൾ വാഴായ്‌വാൻ
പ്രാൎത്ഥിച്ചീടുക നാം മ്‌ശീഹാ-
തന്നോടവർക്കായ്‌.

അപരാത്മാക്കളെ വാങ്ങിയ നാഥാ!
അവർ നിന്നെക്കൊണ്ടാടിയതാലേ
നീയവരെ വിളിച്ചു നിറുത്തീ-
ടണമേ വലഭാഗേ.

[ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പുള്ള ഫെ്പസ്ഗോമൊ]

ഹാലേലൂയ്യാ ഉ ഹാലലൂയ്യാ ഉ ഹാലേലൂയ്യാ, നാഥനുണന്നി തുറക്കാരനെയും തൻവീഞ്ഞിൻലഹരി വെടിഞ്ഞൊരു പു രുഷനേയും പോലെ ഹാലലൂയ്യാ.

[ക്രമപ്രകാരം ഏവൻഗേലിയോൻ വായിച്ചു കഴിഞ്ഞിട്ടു പട്ട
ക്കാരൻ ആരംഭിക്കുമ്പോതിനോട്ടു കൂടെ]

[ബസ്മൽക്കൊ സാദീക്കൊ അക്ദംറാഫേം]

നിന്നാൽസ്തുതിയൊടു രാജമകൾ,
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ-
നിൻവലമായ് രാജഭാമിനിയും.

നയവാൻ പനപോലെ തളിർത്തിടുമേ,
ഹാലലൂയ്യാ ഉ ഹാലേലൂയ്യാ,
വളരുമവൻ ലെബനോന്റെ കാരകിൽ പോൽ.

മക്കളിലപ്പൻ കൃപ ചെയ്വതുപോലെ,
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ,
ഭക്തന്മാരിൽ ദൈവം കൃപ ചെയ്യും.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബൊ ഉൾ ലബ്രൊ വല റൂഹോ ക്കാദീശൊ.

പ്രതിവാക്യം. മെനു് ഓലം വാഓാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

[ലാലോഹോ ശുബ്ഹോ ബ്റെവമ്മോ]

സ്തുതി ദൈവത്തിന്നുയരത്തിൽ
തൻമാതാവിന്നുന്നതിയും
മഹിമാമുടി സഹദേന്മാൎക്കും
മൃതരിൽ കരുണയുമുണ്ടാക.

സ്വെരമെൻ കാലോസ് കുറിയേലായിസ്സോൻ.

[ശ്ലോമ്മേ ഓബ്ബൊ മെൻറെവമ്മൊ]

താതൻശ്ലോമ്മാ ഗബ്രിയേൽ-
മൂലം മേലിന്നാ ധന്യ
മറിയാമ്മിന്നു നൽകപ്പെട്ടു.
തീപ്പൂണ്ടോർവായിൽ തിങ്ങും
ശ്ലോമ്മാ ചൊന്നാർ "നാഥൻ നിൻ-
കൂടേ, തന്നുദയം നിന്നിൽ".

ശ്ലോമ്മാ തൻനിബ്യന്മാൎക്കും
ശ്ലോമ്മാ തൻശ്ലീഹന്മാൎക്കും
ശ്ലോമ്മാ ശ്ലോമ്മാനാഥങ്കൽ
കൂറേറും സഹദേന്മാൎക്കും
ശ്ലോമ്മാ തൻമക്കൾ വാവിക്കും
പരിശുദ്ധസഭയ്ക്കും ശ്ലോമ്മാ.

ബാറെക്മോർ

പട്ടക്കാരൻ. ശുബ്ഹോ ലാബോ ഉൾ ലബ്രോ വല്റൂഹോ കാദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മോല ഓലം ഒൽമീനാമ്മീൻ.

നാം ദൈവസുതന്മാരാവാ-
നായുഷ്കാലത്തിൽ ചൊല്ലി-
ത്തന്നാത്താതരെയോർക്കേണം,
നബ്യവാന്മാർ പുണ്യപ്പെട്ടോ-
രൊന്നിച്ചേകുമവർക്കാശ്വാ-
സം സ്വർഗ്ഗേ പുത്രൻ ദൈവം.

മൊറിയാ റാഹേം അലൈൻ ഉ൨ അദാറൈൻ.

[മാർ യാക്കോബിന്റെ ബോവൂസോ]

ഉത്ഥാ,നത്താൽ തൻ,സഭയെ വീ,ണ്ടോനാം പു,ത്രാ!
നിൻ ശൈ,ന്നോ നൽകി,ത്തൻപ്രജയെ,കാക്കേണം, നീ.

ചാവേ,ക്കീഴാക്കി,ബ്ബലവാൻ സ്ലീ,ബ്ബായിലുറ,ങ്ങി
മൂന്നാം, നാളിലുണ,ർന്നെഴുന്നേറ്റാൻ, ബലവാനാ,യി
ക്ഷീണം, മാറി മൂ,ന്നു ദിനം ശേ,വിക്കരിശി,ന്മേൽ
ക്ഷീണി,ച്ചോനടികൊ,ണ്ടു നശിക്കാ,തിങ്ങെഴുന്നേ,റ്റു.

ദാവീ,ദാം താതൻ, തൻമരവി,ങ്ങനെ കണ്ടു,പ്പോൾ
ഓടി,ച്ചെന്നാ വീ,ണയുമായി,ക്കമ്പി മുറു,ക്കി
ച്ചൊന്നാർ, മന്നു കുറ,ഞ്ഞ മനുജ,ന്നൊപ്പം നാ,ഥൻ
മിത്ര,ങ്ങൾക്കാന,ന്ദവുമരികൾ,ക്കാത്തിയുമേ,കി.

വിൺമൺ,ലോകങ്ങൾക്കൈ,ക്യം നൽകി,ട്ടും ശൈന്നോ, നീ-
ന്നുത്ഥാ,നത്താൽ നിൻ,സഭയിൽ ശൈ,ന്നോ നൽകേ,ണം

[കാദീശാത് ആലോഹോ]

ശുദ്ധൻ നീ, അലോഹോ! ഹാലേലുയ്യാ
ശുദ്ധൻ നീ ബലവാനേ! കുറിയേലൈസോൻ.
ശുദ്ധൻ നീ മൃതിഹീന! ക്രൂശേറ്റു വീണ്ടവനേ!.

ശുദ്ധൻ നീ ആലോഹാ! ഹാലേലുയ്യാ
ശുദ്ധൻ നീ ബലവാനേ! കുറിയേലൈസോൻ.
ശുദ്ധൻ നീ മൃതിഹീനാ! ക്രൂശേററു വീണ്ടവനെ!

ശുദ്ധൻ നീ ആലോഹോ! ഹാലേലുയ്യാ
ശുദ്ധൻ നി ബലവാനെ! കുറിയേലൈസോൻ.
ശുദ്ധൻ നീ മൃതിഹീനാ! ക്രൂശേററു വീണ്ടവനേ!

കൎത്താവേ! ചെയ്കാരുണ്യം ഹാലേലുയ്യാം.
കൎത്താവേ! ചെയ് കൃപയാലോ കുറിയേലൈസോൻ (ണ്യം.
കൎത്താവേ! പ്രാൎത്ഥന പരികൎമ്മങ്ങൾ കൈക്കൊണ്ടും ചെയ്കാരു

സ്തുത്യൻ നീ ആലോഹോ! ഹാലേലുയ്യാ
സ്തുത്യൻ നീ സ്രഷ്ടാവേ! കുറിയേലൈസോൻ.
സ്തുത്യൻ നീ പാപികളിൽ കൃപചെയ്യും മ്ശീഹാരാജാവേ!

ബാറെക്മോർ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ.....ഇത്യാദി

---

# മൂന്നാം മണിനേരത്തെ പ്രാർത്ഥന.

പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യമുള്ള
ഏകദൈവത്തിന്റെ തിരുനാമത്തിൽ
ആമ്മീൻ.

ദൈവമെ നീ ശുദ്ധമുള്ളവനാകുന്നു — ഇത്യാദി
സ്സൂവമൻ കാലോസ് കുറിയേലായിസ്സോൻ

## പ്രുമെയോൻ.

പട്ടക്കാരൻ. നാം എല്ലാവരും പ്രാർത്ഥിച്ചു കർത്താവിനോടു അനുഗ്രഹങ്ങളും മനോഗുണവും യാചിക്കണം.

പ്രതിവാക്യം. അനുഗ്രഹിക്കുന്നവനായ കർത്താവെ ഞങ്ങളുടെമേൽ അനുഗ്രഹിച്ചു ഞങ്ങൾക്കു സഹായിക്കണമെ.

പട്ടക്കാരൻ. സ്തുതിയും സ്തോത്രവും പ്രഭയും പുകഴ്ചയും മാഞ്ഞുപോകാത്ത നല്ല ഉന്നതിയും എല്ലായ്പോഴും സകലനേരത്തിലും ഇടവിടാതെ കരേറുവാൻ ഞങ്ങൾ യോഗ്യന്മാരായി തീരണമെ. ഉയർത്തെഴുന്നേല്പുമൂലം ശത്രുക്കളെ ഓടിക്കയും ജീവിച്ചെഴുന്നേല്പുമൂലം കുരിശിൽ തറച്ചവരെ ലജ്ജിപ്പിക്കയും സമാധാനത്താൽ ശിഷ്യന്മാരെ ആനന്ദിപ്പിക്കയും മുഖദർശനത്താൽ ശ്ലീഹന്മാരെ സ്ഥിരപ്പെടുത്തുകയും ഭൂതലത്തിൽ തന്റെ ഉപദേശത്തെ വിതെക്കയും ചെയ്തു പരാക്രമിയായ തനിക്കു സ്തുതി. മൂന്നാം മണിക്കു പ്രാർത്ഥനയുടെ ഈ നേരത്തിലും സകലപെരുനാളുകളിലും സമയങ്ങളിലും നാഴികകളിലും കാലങ്ങളിലും സ്തുതിയും ബഹുമാനവും വന്ദനവും തനിക്കു യോഗ്യമാകുന്നു. ബ്കുലഹൂൻ യൌമോസൊ ദഹയ്യൈൻ ല്ഓലം ആമ്മീൻ.

ആമ്മീൻ.

പട്ടക്കാരൻ. കൃപയാൽ ഞങ്ങളെ ദൈവികന്മാരാക്കിത്തീൎപ്പാനായിട്ട മനുഷ്യസ്നേഹം മൂലം മനുഷ്യനായി തീൎന്ന മഹത്വമുള്ള വചനമായ ദൈവവും, തിരുവിഷ്ടത്താൽ താഴ്മസ്സായി ഇറങ്ങി വന്നപ്പോൾ സ്രഷ്ടാവായിരിക്കുന്ന സ്ഥിതിയിൽനിന്നു തന്റെ ശക്തി കുറയുകയൊ, ഞങ്ങൾക്കുവേണ്ടി മനുഷ്യനായി തീൎന്നപ്പോൾ അത്യുന്നതമായ തന്റെ ദൈവത്വം വ്യത്യാസപ്പെട്ടകയോ, ഞങ്ങൾക്കുവേണ്ടി ഞങ്ങളുടെ സാദൃശ്യം ധരിച്ചപ്പോൾ തന്റെ പൂൎണ്ണതയുടെ അധികാരത്തെ നശിപ്പിക്കുകയോ, വ്യാപാരപ്രകാരം ലോകത്തിന്റെ ഉള്ളിൽ മരിച്ചവനെപ്പോലെ കാണപ്പെട്ടപ്പോൾ ആദിയും അന്തവുമില്ലാത്ത തന്റെ സാരാംശത്തിൽനിന്നു ഭേദപ്പെട്ടകയോ ചെയ്യാതിരുന്ന സ്രഷ്ടാവും, കുലയിൽ സിംഹം പോലെ മടിഞ്ഞു കിടന്നു അടിമപ്പെട്ടിരുന്ന അടിമക്കാരെ പ്രകാശത്തിലേക്കു പുറപ്പെട്ടുവിച്ച യോദ്ധാവും, കഷ്ടാനുഭവത്താൽ ദുഷ്ടനെ വീഴ്ത്തുകയും മരണത്താൽ മരണത്തെ. കൊല്ലുകയും കബറടക്കത്താൽ മരിച്ചുപോയവൎക്ക അറിവു കൊടുക്കയും ജീവിച്ചെഴുന്നേല്പ്പാൽ ജീവനെ വെളിപ്പെടുത്തുകയും ചെയ്ത കഷ്ടതയില്ലാത്തവനും ആയിരിക്കുന്ന ദൈവമായ മ്ശിഹാ! ഞങ്ങൾ നിന്നോട അപേക്ഷിക്കുന്നു. നിന്റെ ജീവിച്ചെഴുന്നേല്പ്പു പ്രവൎത്തിച്ചിട്ടുള്ള അത്ഭുതകാൎയ്യങ്ങളിൽ സൂക്ഷിച്ചുനോക്കുവാൻ ഞങ്ങളുടെ മനോനയനങ്ങളെ പ്രകാശിപ്പിക്കണമെ. ഞങ്ങൾക്കു വേണ്ടിയുള്ള നിന്റെ സഹായങ്ങൾക്കു പകരമായി സദാനേരവും സ്തോത്രം ചെയ്യുന്ന നല്ല നിരൂപണവും, ഞങ്ങളോടുള്ള നിന്റെ സ്നേഹത്തിനുവേണ്ടി എല്ലായ്പൊഴും ബലികളും വെടിപ്പുള്ള സ്തോത്രവും അണെയ്ക്കുന്ന വിചാരവും, നിന്റെ കരുണയുടെ വലിയ ബഹുത്വം മൂലം, ഞങ്ങൾക്കു നീ സമ്പാദിച്ചു തരണമെ. നിന്നെക്കുറിച്ചുള്ള അറിവിന്റെ പ്രകാശത്തിൻകതിരുകളെ നിന്നിൽനിന്നു ഞങ്ങൾ കൈക്കൊ

ള്ളുവാനായിട്ടു ഞങ്ങൾ സദാനേരവും സ്തോത്രത്തോടെ മഹത്വ മുള്ള നിന്റെ വാതിലുകളിൽ കൂടി നിന്റെ വിശുദ്ധപ്രാകാരങ്ങളിലേക്കു പ്രവേശിക്കയും, നിന്റെ കൃപയുടെ മഹായോഗ്യതയുള്ള മഹത്വത്തിന്റെ ഭാഗ്യത്തിൽ ആനന്ദിക്കയും ചെയ്യുമാറാകണമേ. എന്തുകൊണ്ടെന്നാൽ നീ നല്ലവനും മനുഷ്യസ്നേഹമുള്ളവനും ആകുന്നു. ഞങ്ങൾ നിനക്കും നിന്റെ പിതാവിനും നിന്റെ വിശുദ്ധറൂഹായിക്കും സ്തുതിയും സ്തോത്രവും കരേറുന്നു. ഹോശോ വബ്ക്കുൽസ്ബാൻ ല്ഒൽമ്മീൻ. ദൈവത്തിൽ നിന്നു കടങ്ങൾക്കു പരിഹാരവും പാപങ്ങൾക്കു മോചനവും രണ്ടു ലോകങ്ങളിലും എന്നെന്നേക്കും നാം കൈക്കൊള്ളുമാറാകട്ടെ.

ആമ്മീൻ.

[മൊറിയോ മോറാൻ എന്ന മട്ടിൽ]

ഉടയോൻ നാഥാ!
നീയുത്ഥാനം ചെയ്തപ്പോൾ
തോട്ടക്കാരൻ-
പോൽ മറിയാം കണ്ടു:—
"മകനേ നീയോ
പോയ്കൊണ്ടെങ്കിൽ ചൊല്ലെവിടെ?
അവനെ ഞാൻ പോ-
കട്ടെ കൊണ്ടെന്നാൽ.
നാഥൻ ചൊന്നാൻ:—
"ഞാൻ തന്നേ ജീവിച്ചേൻ ഞാൻ
നീ ചെന്നെന്റെ
ശിഷ്യന്മാരോടു ചൊൽ.

ബാറെക്മോർ.

പട്ടക്കാരൻ. ശുബഹോ ലാബോ ഉ ലബ്രോ വല്റൂഹോക്കാദീശോ.

പ്രതിവാക്യം. മെന്`ഓലം വാദാമ്മോല ഓലം ഒൽമീനാമ്മീൻ.

ഒന്നാം നാളാ_
മിഞ്ഞായർനാൾ ദൈവം ത-
ന്നഗ്രജാതൻ
താൻ ജീവിച്ചിട്ടീ
ലോകക്കെല്ലാ-
മഗ്രജനാദത്തെ ജീവി_
പ്പിച്ചേറ്റീ താ-
തങ്കൽ തൻ കൂടെ.
ഹേ! ആദാമിൻ.
സുതരേ! നിങ്ങളേ വീണ്ടോനാ-
മാദാമൂടയോ-
ന്നായ് സ്തോത്രം ചെയ്‌വിൻ.

മൊറിയോ റാഹേം അലൈൻ ഉ ആദാറെൻ.

[മാർ അപ്രേമിന്റെ ബോവൂസോ]

ഞങ്ങൾതൻകർത്താവേ! നീ
കാരുണ്യം ചെയ്യ് ഞങ്ങൾമേൽ,
സ്വാതന്ത്ര്യം ഞങ്ങൾക്കരുളി_
നത്താൽ തന്നോനാം പുത്രാ!.

ഈ ഞായർനാൾ നാമാശാ-
ധൈര്യങ്ങൾ പൂണ്ടോരായി
ഉയിരോന്നത്ഥാനം ചെയ്ത
കുരിശിച്ചോർ ലജ്ജിച്ചല്ലോ.

വൻദിനമാം ഞായർനാളിൽ
കബറീന്നുത്ഥാനം ചെയ്തു
ഉയരെപ്പോയ് തൻതാതന്റെ
വലഭാഗത്തായല്ലോ താൻ.

ഞങ്ങൾതൻകർത്താവേ! നീ
കാരുണ്യം ചെയ് ഞങ്ങൾമേൽ.
സ്വാതന്ത്ര്യം ഞങ്ങൾക്കുത്ഥാ-
നത്താൽ തന്നോനാം പുത്രാ!.
അടിയാരേയുത്ഥാനത്താൽ
രക്ഷിച്ചോനാം മ്ശീഹാ നീ
നൽകീടേണം പുണ്യം ഞ-
ങ്ങൾക്കും വാങ്ങിപ്പോയോർക്കും.

ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു — ഇത്യാദി.

---

# മദ്ധ്യാഹ്നപ്രാൎത്ഥന.

പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യമുള്ള
ഏകദൈവത്തിന്റെ തിരുനാമത്തിൽ.
ആമ്മീൻ.

ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു—ഇത്യാദി

[ശുറോ ദ്'സീനായി]

ഉടയോൻ നാഥാ!
ഗിരി സീനാ നിൻ സ-
ന്നിധിയിങ്കൽ തുള്ളി.
മലയും കടലും പേറും നി-
ന്നെക്കന്യക ഗൎഭേ പേറി.
അവൾ ഗൎഭിണിയായാശ്ചൎയ്യ-
ത്താൽത്തന്നേ പെററാൾ നിന്നെ.
വലുതാക്കീടണമവൾതന്നോൎമ്മ.

കാദീശന്മാർ
ജീവനും രാജ്യ-
ത്തിനുമവകാശക്കാർ
മ്'ശീഹായെ സ്നേഹിച്ചോരേ.
തിനു യോഗ്യന്മാരാ ഭാഗ്യം
കാതുകളാൽ കേട്ടിട്ടില്ലേ
കണ്ണുകളാൽ കണ്ടിട്ടില്ലേ
ഇല്ലേ ചിത്തേ കല്പിച്ചിട്ടും.

ബാറെക്'മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഊ ലബ്രൊ വൽ റൂഹോക്കാ
ദീശോ.

പ്രതിവാക്യം. മെന്ഓലം വാദാമ്മോല ഓലം ഒൽമീനാമ്മീ
ൻ.

മാമോദീസാ-
മൂലം മ്ശിഹാതൻ-
റൂശ്മാ കുത്തപ്പെ-
ട്ടും തൻഗാത്രം ഭക്ഷിച്ചും
തൻരക്തം പാനം ചെയ്വോർ
താൻമൂലം ജീവൻ പൂണ്ടി-
ഷ്ടൃഴിയതിൽ നിന്നിങ്ങേറി-
ട്ടണിയും നൻമഹിമാവിന്നങ്കി.

മൊറിയോ റാഹേം അലൈൻ ഊ ആദാറൈൻ

[മാർ ബാലായുടെ ബോവൂസൊ]

മാതാകാദീശ-
ന്മാർതൻപ്രാൎത്ഥനയാൽ
അരുളടിയാക്കും മൃത-
രായോൎക്കും പുണ്യം.

വാഴ്വായ് തീരണമെ
മറിയാമ്മീന്നോൎമ്മ.
അവൾ പ്രാൎത്ഥനയാത്മാ-
ക്കൾക്കായും കോട്ട.

നിബിയന്മാർ ശ്ലീഹ-
ന്മാർ സഹദേന്മാരേ!
ഞങ്ങൾക്കായ് കൃപയാ-
ചിപ്പിനെല്ലാരും.

നിൻശരണത്താൽ മൃത-
രാം ഭ്രാതൃപിതൃക്കൾ-
മേലാനന്ദപ്പനി-
നീർ നീ വീഴ്ത്തണം.

മാതൃസ്മരണയ്യ-
ത്താൽസ്സിദ്ധരെയേററി
മൃതരേ വാഴ്ത്തീടു-
ന്നവനായ് സ്തോത്രം.

മാതാകാംദീശ-
ന്മാർതൻപ്രാർത്ഥനയാൽ
അരുളടിയാക്കും പു-
ണ്യം മൃതരായോർക്കും*

---

*കുർബാനയിൽ സംബന്ധിപ്പാൻ ഇടയാകാത്തവർ 'നിന്നെ പ്രസവിച്ച മാതാവിന്റെയും നിന്റെ പരിശുദ്ധന്മാർ എല്ലാവരുടെയും പ്രാർത്ഥനയാൽ സ്വഭാവപ്രകാരം മരണം ഇല്ലാത്തവനും' ഇത്യാദി പ്രാർത്ഥനയും 'ദൈവമേ നീ ശുദ്ധമുള്ളവനാകുന്നു' ഇത്യാദി കൌമ്മായും ചൊല്ലി മുറപ്രകാരം അവസാനിപ്പിക്കുന്നു.

## ഒമ്പതാം മണിനേരത്തെ പ്രാൎത്ഥന

---

പിതാവും പുത്രനും വിശുദ്ധറൂഹായുമായ സത്യമുള്ള
ഏക ദൈവത്തിന്റെ തിരുനാമത്തിൽ.
ആമ്മീൻ.

ദൈവമെ! നീ ശുദ്ധമുള്ളവനാകുന്നു..... ഇത്യാദി

[അംസൊ ഹദെ ബ്രീകെ]

നിൻപ്രിയസഹദേന്മാരോടും
നിന്നുടെ നൽകാദീശ-
ന്മാരോടും കൂടെ
ഓൎക്കണമേ ഞങ്ങൾക്കേറു-
ള്ളോരാം മൃതരെ
നിൻവലമാക്കിത്തീൎത്തവരെ,
ഹാലേലുയ്യാ, മോദിപ്പിക്ക.

ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോലാബോ ഉ ലബ്റോ വാലറൂഹാക്കാദീശാ

പ്രതിവാക്യം. മെൻഓലംവാദാമ്മോലം ഓലം ഓൽമ്മീൻ ആമ്മീൻ.

തിരുസഭ മക്കൾക്കായ് നിന്നോ-
ടേററം ദുഃഖത്താലെ
കേണീടുന്നേവം:-
"നാഥാ! മാരമാരീനായാൽ
നിന്നെപ്പുണ്ടോർ

തീനരകം പൂകീടാതെ,
ഹാലെല്ലൂയ്യാ, മോദിക്കണമേ".
മൊറിയോ റാഹെം അലൈൻ ഊ അദാറൈൻ.

[മാർ ബാലായുടെ ബോവൂസൊ]

"കരുണനിറഞ്ഞവനെ! പുനരുത്ഥാനത്തിൽ" ഇത്യാദി
"ദൈവമെ! നീ ശുദ്ധമുള്ളവനാകുന്നു". ഇത്യാദി

---

## എല്ലാ നേരത്തെയും പ്രാർത്ഥനകളുടെ അവസാനത്തിൽ ചൊല്ലുവാനുള്ളവ

[വിശ്വാസപ്രമാണം]

* സർവ്വശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ സത്യമുള്ള ഏകദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു. ദൈവത്തിന്റെ ഏകപുത്രനും സർവ്വലോകങ്ങൾക്കും മുമ്പിൽ പിതാവിൽ നിന്നു ജനിച്ചവനും പ്രകാശത്തിൽ നിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും ജനിച്ചവനും സൃഷ്ടിയല്ലാത്തവനും സാരാംശത്തിൽ പിതാവിനോടു സമത്വമുള്ളവനും തന്നാൽ സകലവും നിർമ്മിക്കപ്പെട്ടവനും മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടി സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങി വിശുദ്ധറൂഹായിൽ നിന്നും ദൈവമാതാവായ കന്യക മറിയാമ്മിൽ നിന്നും ശരീരിയായി തീർന്നു മനുഷ്യനായി പൊന്തിയോസ് പീലാത്തോസിന്റെ ദിവസങ്ങളിൽ നമുക്കു വേണ്ടി കുരിശിൽ തറയ്ക്കപ്പെട്ടു കഷ്ടം അനുഭവിച്ചു മരിച്ചു അടക്കപ്പെട്ടു തിരുമനസ്സായ പ്രകാരം മൂന്നാം ദിവസം ഉയർത്തെഴുന്നേറ്റു സ്വർഗ്ഗത്തിലേക്കു കരേറി തന്റെ

---

* പട്ടക്കാരൻ ഉണ്ടായിരുന്നാൽ ശുശ്രൂഷക്കാരനോ പകരം ആരെങ്കിലും ഒരു ആളോ "ബഹുമാനപ്പെട്ട പട്ടക്കാരന്റെ പ്രാർത്ഥനയെ നാം ഏററു ചൊല്ലണം" എന്നു പറയേണ്ടതും പട്ടക്കാരൻ "സർവ്വശക്തിയുള്ള പിതാവായി ആകാശത്തിന്റെയും ഭൂമിയുടെയും" എന്നു ആരംഭിക്കുമ്പോൾ ശേഷം ഭാഗം ആ ആൾ തനിച്ചു ചൊല്ലേണ്ടതും പട്ടക്കാരൻ ഇല്ലാത്ത പക്ഷം ഒരു ആൾ തന്നെ ആരംഭം മുതൽ അവസാനം വരെ ചൊല്ലേണ്ടതും ആകുന്നു.

പിതാവിന്റെ വലത്തുഭാഗത്തു ഇരുന്നവനും ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ വലിയ മഹത്വത്തോടെ ഇനിയും വരുവാനിരിക്കുന്നവനും തന്റെ രാജ്യത്തിനു അവസാനം ഇല്ലാത്തവനുമായി യേശുമിശിഹായായ ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു. സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും പിതാവിൽ നിന്നു പുറപ്പെട്ടു പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും നിബ്യന്മാരും ശ്ലീഹന്മാരും മുഖാന്തരം സംസാരിച്ചവനുമായി ജീവനും വിശുദ്ധിയുമുള്ള ഏകറൂഹായിലും കാതോലിക്കസ്സും ശ്ലീഹാസ്സും അടുത്ത ഏകവിശുദ്ധസഭയിലും ഞങ്ങൾ വിശ്വസിക്കുന്നു. പാപമോചനത്തിനു മാമോദീസാ ഒന്നു മാത്രമേയുള്ളു എന്നു ഞങ്ങൾ ഏറ്റു പറഞ്ഞു മരിച്ചുപോയവരുടെ ഉയൎപ്പിനും വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവനുമായി ഞങ്ങൾ നോക്കിപ്പാൎക്കുന്നു.

ആമ്മീൻ.

ബാറെക്'മോർ സ്സൂബമെൻകാലോസ്' കുറിയേലായിസ്സോൻ.

*കുറിയേലായിസ്സോൻ, കറിയേലായിസ്സോൻ, കുറിയേലായിസ്സോൻ. ഞങ്ങളുടെ കർത്താവെ! ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവെ! കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവേ! ഉത്തരം അരുളിച്ചെയ്തു ഞങ്ങളോടു കരുണ ചെയ്യണമെ. ഞങ്ങളുടെ കർത്താവെ നിനക്കു സ്തുതി. ഞങ്ങളുടെ കർത്താവെ! നിനക്കു സ്തുതി. ഞങ്ങളുടെ ശരണമെ! എന്നേക്കും നിനക്കുസ്തുതി. ബാറെക്'മോർ.

---

* പട്ടക്കാരൻ ഉണ്ടായിരുന്നാൽ ഇതിന്റെ പിന്നാലെയുള്ള ബസ്: മൽക്കൊ മുതലായതും ഹൂത്തോമ്മോയും ചൊല്ലിയതിന്റെ ശേഷം മറ്റും ഇതു ചൊല്ലുന്നു. പട്ടക്കാരൻ ഇല്ലാത്ത പക്ഷം ഇതു മാത്രം ചൊല്ലി പ്രാൎത്ഥന അവസാനിപ്പിക്കുന്നു.

[പട്ടക്കാരൻ ആരംഭിക്കുന്നതിനോടു കൂടി]

[ബസ്‌മൽക്കൊ]

നിന്നാൽ സ്തുതിയോടു രാജമകൾ
ഹാലേലുയ്യാ ഉ ഹാലേലുയ്യാ
നിൻവലമായ് രാജഭാമിനിയും
നിന്നഴകരചൻ മോഹിപ്പാൻ
ഹാലേലുയ്യാ ഉ ഹാലേലുയ്യാ
നിൻജനമോർക്കായ്ക പിതൃഗൃഹവും.

ബാറെക്മോർ.

പട്ടക്കാരൻ. ശുബ്ഹോ ലാബൊ ഉൽ ലബ്റൊ വലറൂഹോക്കാദീശോ.

പ്രതിവാക്യം. മെൻഓലം വാദാമ്മൊല ഓലം ഒൽമ്മീനാമ്മീൻ.

[കാറെമ്പ് ബോവൂസൊ]

ഭക്തർപുകഴ്ച്ചാഭാജനമേ!
നിന്നിലുദിച്ചാരേകസുതൻ
തൃക്കരൾ ഞങ്ങളിലലിവാൻ തൻ-
പക്കലപേക്ഷയണയ്ക്കണമേ.

സ്തൗമെൻകാലോസ് കുറിയേലായിസ്സോൻ.

[ഫൗറീശ് മാലാകെ]

മന്നമകൾക്കായി ശ്ലോമ്മൊ
വന്നേകി ദൂതവരൻ

നിന്നൊടു കൂടെൻനാഥൻ നി-
ന്നിൽ തന്നുദയമെത്തും.

ബാറെക്‌മോർ.

പട്ടക്കാരൻ. ശുബ്‌ഹോ ലാബോ ഉൻ ലബ്രോ വലറൂഹോക്കാദീശോ.

അഖിലജഗൽപതിയേ നായക
നായേററി ഘോഷിച്ചു-
അതിബഹുമാനിച്ചുമറിയാം-
വല്ലുതാം പടവായ്‌ താൻ.

മൊറിയോറാഹേം അലൈൻ ഉൻ അദാറൈൻ.

[ബസ്‌ലീബോക്‌]

മാറാനീശോ! കുരിശ്ശും നിൻ-
മാതൃജനത്തിൻ പ്രാർത്ഥനയും
അടികളെയും നിൻകോപത്തിൻ-
വടികളെയും മാച്ചീടേണം.

[സാദീക്കോ]

നയവാൻ പനപോലെ തളിർത്തിടുമേ ഹാലെലൂയ്യാ
വളരുമവൻ ലബനോന്റെ കാരകിൽ പോലെ.
വൃദ്ധതയിലുമവർ തളിരിട്ടു തഴച്ചിടുമേ ഹാലേലൂയ്യാ
വർദ്ധിക്കുമവർക്കു തുഷ്ടിപുഷ്ടികളും.

ബാറെക്‌മോർ.

പട്ടക്കാരൻ. ശ്രുബ്ഹോലാബോ ഉ ലബ്രോ വല്റൂഹോക്കാ. ദീശോ.

പ്രതിവാക്യം. മെന്ഓലംവാദാമ്മൊലഓലം ഒൽമീനാമ്മീൻ

[ട്ടക്റോനോക്]

ഒരുപോലിങ്ങും മാർതോമ്മാ!
ഉണ്ടേ മേല്പും നിന്നോർമ്മ
ഉതകണമേ നിൻപ്രാൎത്ഥന നി-
ന്നോർമ്മയെ ബഹുമാനിച്ചോൎക്കായ്.

സ്സൂമെൻ കാലോസ് കുറിയേലായിസ്സോൻ.

[ഫോ ഏദാനോ]

പ്രാൎത്ഥനയിൻസമയമിതല്ലോ മാർതോമ്മാ!
പതിവിൻപടി നിൻക്രൂട്ടത്തല-
യായ് പ്രാൎത്ഥിക്ക.
ഇമ്പമെഴും നിൻപാട്ടിൽ ശ്രദ്ധിച്ചീടും നി-
ന്നാടുകളേ മുദശപ്പോൾ തൃ-
ക്കൈ വാഴ്ത്തേണം.

ബാറെക്മോർ.

പട്ടക്കാരൻ. ശ്രുബ്ഹോലോബം ഉ ലബ്രോ വല് റൂഹോക്കാദീശോ.

നിന്നെ വരിച്ചോരു താതന്നും മാർതോമ്മാ!
നിന്നോർമ്മയെ ബഹുമാനിച്ചാ
സുതന്നും സ്തോത്രം.
നിന്നേ മുടി ചൂട്ടീടുന്നാ റൂഹാ വന്ദ്യൻ.
നിൻപ്രാൎത്ഥന കൃപയേററട്ടേ
ഞങ്ങൾക്കെന്നും.

മൊറിയോ റാഹേം അലൈൻ ഉ അദാരൈൻ.

[ആപ്പീസ് ആമ്മാൻ]

പരിശുദ്ധന്മാരേ! നിങ്ങൾ
പ്രാർത്ഥിപ്പിൻ കർത്താവോടായ്
അടികളെയും തൻകോപത്തിൻ-
വടികളെയും മായിച്ചീടാൻ.

[കൊഹനൈക് നെൽബെ്ശ്രൂൻ]

*ചാർത്തും നീതിയെ നിന്നാചാര്യന്മാരും
മഹിമയെ നിൻനയവാന്മാരും
ഹാലെല്ലൂയ്യാ ഉ ഹാലെല്ലൂയ്യാ
നിന്നഭിഷിക്തമുഖം തിരിപ്പിക്കല്ലെ
നിൻദാസൻ ദാവീദിൻമൂലം.

നിൻപുത്രന്മാർ കാ-
ത്തിട്ടമെങ്കിൽ
ഹാലേലൂയ്യാ ഉ ഹാലേലൂയ്യാ
എൻനിയമത്തേയും ഞാനുപദേ-
ശിച്ചിട്ടമീ സാക്ഷിയെയും.

ബാറെക്മോർ.

പട്ടക്കാരൻ. ശ്രുബഹോലാബോ ഉ ലബ്രോ വല റൂഹോക്കാ ദീശോ.

പ്രതിവാക്യം. മെന് ഓലം വാദാമ്മോല ഓലം ഒൽമ്മീനാമ്മീൻ.

---

*"ചാർത്തും നീതിയെ" എന്നതു മുതൽ ഹുത്തോമ്മാ വരെയുള്ളതു ശനിയാഴ്ച സന്ധ്യാപ്രാർത്ഥനയ്ക്ക മാത്രം അല്ലാതെ മറവുള്ള ഭാഗങ്ങൾക്ക ഉപയോഗിക്ക പതിവില്ല.

[റെഗ്ലേദദറക്]

ശുചിയൊടു ശുദ്ധ്യാ ബെസ്ക്കദ്ശാ
സ്സശിച്ചുള്ളാപ്പാദങ്ങൾ
പൃക്ഷദ്യാനദ്വാരങ്ങൾ
വാനവരൊത്തു വസിക്കേണം.

സ്സൂവമെൻ കാലോസ് കുറിയേലായിസ്സോൻ.

[ഗബ്ലേ ആലോഫോ]

ദൈവം സൃഷ്ടിച്ചാദത്തെ
സ്രഷ്ടാവൊടു തുല്യം സൃഷ്ടി-
യായ് മൺമയനുദ്യാനത്തിൽ
തരുനിരയിൽ പോയ് വന്നീടു-
ന്നതു കാണ്മാനുള്ളാനന്ദം
സൂക്ഷിച്ചും കൊണ്ടേ മേവി.
ക്രൂറുന്നീറേന്മാർ
മണ്ണിനുയർച്ചയിലാശ്ചര്യം.

ആദ്യാചാര്യത്വം കൈക്കൊ-
ണ്ടഹറോൻ മൂശയൊടൊന്നിച്ച്.
സ്കറിയാക്കു നൽകി മൂശ,
സ്കറിയാ യോഹന്നാന്നേകി
യോഹന്നാൻ കർത്താവിന്നും
കർത്താ തൻശ്ലീഹന്മാക്കും.
നാനാസൃഷ്ടിവിഭാ-
ഗങ്ങൾക്കേകി ശ്ലീഹന്മാർ

ബാറെക് മോർ.

പട്ടക്കാരൻ. ശുബഹോലാബോ ഉലബ്രോ വല്റൂഹോക്കാദി ശോ.

പ്രതിവാക്യം. മെന്ഃ ഓലം വാദാമ്മോല ഓലംഓൽമ്മീനാമ്മീൻ.

നിൻഗാത്രം കൈക്കൊണ്ടും നിൻ-
രക്തത്താൽ പുണ്യപ്പെട്ടും
നിദ്രാപ്രാപ്തന്മാരൊക്ക-
പ്പെടണം സ്വർഗ്ഗീയോർശ്ലേമ്മിൽ
നീ സിംഹാസനമീതേറി
ദുഷ്ടരെ വേറാക്കുന്നേരം
സന്തുഷ്ടന്മാരാ-
യവർ നിൻവലമായ് നിൽക്കേണം.

മൊറിയോ റാഹേം അലൈൻ ഉ.ൻ അദാറൈൻ.

[ക്'ലീലെഗ് ദീലിൻ]

മുടികൾ മുടഞ്ഞൊട്ടിത്തകിട്ടും
ബലിപീഠത്തിലിരിപ്പുണ്ട്
നിർമ്മലരായ് പരികർമ്മിപ്പോ-
രാഹാൾക്കവ ചൂടീട്ടും.

[ശ്ലൂത്തോമ്മോ]

പട്ടക്കാരൻ. പിശാചുക്കൾക്കു ഭയങ്കരവും മാലാകാമാർക്കു ബഹുമാനവും സത്യവിശ്വാസികൾക്കു ബലമുള്ള കോട്ടയും ആകുന്ന ദൈവപുത്രന്റെ വന്ദ്യസ്ലീബാ രാത്രിയിലും പകലും സന്ധ്യയിലും പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും എല്ലാ നാഴികയിലും എല്ലാസമയത്തും നമ്മോടുകൂടെയും നമ്മുടെ ഇടയിലും ഇരുന്നു നമ്മെ കാത്തുകൊള്ളുകയും മറച്ചുകൊള്ളുകയും ചെയ്യുമാറാകട്ടെ. ദുഷ്ടമനുഷ്യരുടെ കഠിനകോപത്തിൽനിന്നും പിശാചുക്കളുടെയും അവിശ്വാസികളുടെയും അസൂയയിൽ നിന്നും ഉപദ്രവമുള്ള അധികാരങ്ങളിൽ നിന്നും ദയയില്ലാത്ത യജമാനന്മാരുടെ കൈകളിൽ നിന്നും രഹസ്യശത്രുക്കളിൽ നിന്നും പരസ്യശ

ത്രുക്കളിൽനിന്നും ബലം ചെയ്യുന്ന കയ്യിൽനിന്നും അന്ന്യമായ കാലിൽനിന്നും സാത്താന്റെ കണികളിൽനിന്നും ആത്മാവിനെയും ശരീരത്തെയും നശിപ്പിക്കുന്ന ദുഷ്ടവികാരങ്ങളിൽനിന്നും പാപത്തിന്റെ സകല ശക്തിയിൽനിന്നും നാം ഒഴിഞ്ഞു രക്ഷപെട്ടു വീണ്ടുകൊള്ളപ്പെട്ടവരാകട്ടെ. ആയതു കരുണയുള്ള മാതാവും ജയം ധരിച്ചിരിക്കുന്നവളും രണ്ടാമത്തെ ആകാശവും സത്യക്രിസ്ത്യാനികളുടെ പുകഴ്ചയും ആയിരിക്കുന്ന മാലിന്യമില്ലാത്ത വിശുദ്ധ കന്യകയായി ദൈവമാതാവായിരിക്കുന്ന മറിയാമ്മിന്റെ പ്രാർത്ഥനകളാലും അപേക്ഷകളാലുംതന്നെ.

ബാറെക്മോർ.

ജയിപ്പിക്കുന്നതും രക്ഷിക്കുന്നതും ജീവിപ്പിക്കുന്നതുമായ സ്ലീബായുടെ വലിയ ശക്തിയാലും നിബ്യന്മാരുടെയും ശ്ലീഹന്മാരുടെയും സഹദേന്മാരുടെയും മൌദ്യാനന്മാരുടെയും നീതിമാന്മാരുടെയും ആചാര്യന്മാരുടെയും വിശുദ്ധ പിതാക്കന്മാരുടെയും സത്യമുള്ള ഇടയന്മാരുടെയും സത്യവിശ്വാസികളായ മല്പാന്മാരുടെയും പ്രാർത്ഥനകളാലും വിശുദ്ധസഭയിലെ മല്പാന്മാരായ മാർ അപ്രേമിന്റെയും മാർ യാക്കോബിന്റെയും മാർ ഇസഹാക്കിന്റെയും മാർ ബാലായിയുടെയും പ്രാർത്ഥനകളാലും മാർ തോമ്മാശ്ലീഹായുടെയും മാർ ഗീവറുഗീസ് സഹദായുടെയും മാർ ബഹനാന്റെയും അവന്റെ സഹോദരിയായ സാറായുടെയും അവന്റെ കൂട്ടുകാരായ നാല്പതു സഹദേന്മാരുടെയും പ്രാർത്ഥനകളാലും മാർ യോഹന്നാൻ മാംദാനായുടെയും മാർ എസ്തപ്പാനോസ് ശെമ്മാശന്റെയും പ്രാർത്ഥനകളാലും നമ്മുടെ കർത്താവിനെ സ്നേഹിച്ചു തന്റെ കല്പനകളെ ആചരിച്ചിട്ടുള്ള വിശുദ്ധന്മാരുടെ സംഘം മുഴുവന്റെയും പ്രാർത്ഥനകളാലും ഞങ്ങളോടു കൂടെ (ഈ പ്രാർത്ഥനയെ) യോഗ്യതയാംവണ്ണം നിവർത്തിച്ചിട്ടുള്ള ഞങ്ങളുടെ പിതാക്കന്മാരും സഹോദരന്മാരും പ്രധാനന്മാരുമായുള്ളോരെ! ഇന്നു ഞങ്ങൾക്കും നിങ്ങൾക്കും അദ്ധ്യ

ക്ഷനായിരിക്കുന്ന ഭാഗ്യവാനായ ആബൂൻ മാറാൻ മാർ ഇഗ്നാത്യോസിന്റെയും മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും നമ്മുടെ മേൽപട്ടക്കാരൻ മാർ (ഇന്നാരുടെയും) പ്രാൎത്ഥനകളാലും നാം എന്നേക്കും കാത്തുകൊള്ളപ്പെടുകയും വീണ്ടുകൊള്ളപ്പെടുകയും ചെയ്യുമാറാകട്ടെ.

ബാറെക്ക്മോർ.

ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച കൎത്താവിനാൽ ഞങ്ങൾ എല്ലാവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു. ഈ ആത്മീയമായ ശുശ്രൂഷയിൽ ഞങ്ങളോടു കൂടെ സംബന്ധിച്ചിട്ടുള്ളവരായ എല്ലാവരെയും ദൈവം അനുഗ്രഹിച്ചു പുണ്യപ്പെടുത്തുമാറാകട്ടെ. ദൈവമായ കൎത്താവു അവരെയും വിശ്വാസികളായ അവരുടെ മരിച്ചുപോയവരേയും പുണ്യപ്പെടുത്തുമാറാകട്ടെ. പിതാവും പുത്രനും വിശുദ്ധ റൂഹായുമായുള്ളോവേ! ബലഹീനതയുള്ളവയും കുറവുള്ളവയുമായ ഞങ്ങളുടെ പ്രാൎത്ഥനകളെ നിന്റെ ഉന്നതസിംഹാസനത്തിൻമുൻപാകെ കേൾക്കപ്പെട്ടവയും അംഗീകരിക്കപ്പെട്ടവയുമാക്കി തീൎക്കേണമെ. ഹോശോ വബ്കുൽസ്ബാൻ ലഓൽമീൻ.

ആമ്മീൻ. കുറിയേലൈസോൻ, കുറിയേലൈസോൻ, കുറിയേലൈസോൻ. ഞങ്ങളുടെ കൎത്താവെ! ഞങ്ങളോടു കരുണ ചെയ്യേണമേ. ഞങ്ങളുടെ കൎത്താവെ! കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യേണമേ. ഞങ്ങളുടെ കൎത്താവെ! ഉത്തരം അരുളിച്ചെയ്തു ഞങ്ങളോടു കരുണ ചെയ്യേണമെ. ഞങ്ങളുടെ കൎത്താവേ! നിനക്കു സ്തുതി. ഞങ്ങളുടെ കൎത്താവെ! നിനക്കു സ്തുതി. ഞങ്ങളുടെ ശരണമെ! എന്നേക്കും നിനക്കു സ്തുതി. ബാറെക്ക്മോർ.

# സൂചനകൾ

## ക്യംതാപ്രാൎത്ഥന.

ഭാഗം ൧

ഈ നിന്നുത്ഥാനത്തിന്നാൽ—നിന്റെ ഉയൎത്തെഴുന്നേല്പിന്റെ ഈ ദിവസത്തിൽ

സൎവ്വേശ—സകലത്തിന്റെയും ദൈവമേ!

മൃതനായ്......മരിച്ചവനായ്.

വിൺമൺവാസികളെ—സ്വൎഗ്ഗവാസികളെയും ഭൂവാസികളെയും.

ഭാഗം ൨

ഓടിക്കബറെത്തി......കബറിങ്കൽ ഓടിച്ചെന്നു.

ഭാഗം ൩

മൃതരിടയീന്നുണരേറുവോൻ—മരിച്ചവരുടെ ഇടയിൽനിന്നു ഉയൎത്തെഴുന്നേറ്റവനായ.

ജീവമരത്തോട്ടം......ജീവവൃക്ഷത്തിന്റെ തോട്ടം

ഭാഗം ൪

നാഥൻ മൃതരിടയിലുറപ്പിച്ചാദത്തെ......കൎത്താവു മരിച്ചവരുടെ ഇടയിൽ ആദാമ്മിനെ ധൈൎയ്യപ്പെടുത്തി പറഞ്ഞതെന്തെന്നാൽ.

ഭാഗം ൫

ചാൎത്തി......ധരിച്ചു

ക്രോബകൾകുന്തം=ക്രോബേന്മാരുടെ കുന്തത്തെ.

തന്നുത്ഥാനാലിങ്ങുയിരേകി......തന്റെ ഉയൎത്തെഴുന്നേല്പാൽ ഞങ്ങൾക്കു ജീവൻ നൽകി.

ഏററിവ താൻ.....താൻ ഇവയെ കൈക്കൊണ്ടിട്ട്.
ഉയിരേകും രക്തം—ജീവനെ നൽകുന്നതായ രക്തം.
ലോകത്തവർതൻ.....ലോകത്തിൽ അവരുടെ.

ഭാഗം ൧൩

പാപതമസ്.....പാപത്തിൻെറ അന്ധകാരം.
അവരാത്മാക്കളെ നീക്കിയ.....അവരുടെ ആത്മാക്കളെ (ജഡത്തിത്തിൽ നിന്നു) എടുത്തവനായ.
നിൻമുറിവുകളീന്നേറേൻ മൂരാൻമണം.....നിൻെറമുറിവുകളിൽനിന്നു സുഗന്ധതൈലത്തിൻെറ വാസന ഇനിക്കു വന്നു.

ഭാഗം ൧൪

വന്നോരെന്നേ.....വന്നവനായ എന്നെ.
കള്ളന്മാർതന്നിടയിലുമാഴത്തിൽ.....താഴെ (ഭൂമിയിൽ) കള്ളന്മാരുടെ ഇടയിലും.
നരർ.....മനുഷ്യർ.
ഞങ്ങൾതൻമൃതരെ.....ഞങ്ങളുടെ മരിച്ചവരെ.

ഭാഗം ൧൫

ചാർത്തിസ്നാനേ.....സ്നാനത്തിങ്കൽ ധരിച്ചു.
നിന്നേയുൾക്കൊണ്ടോർ.....നിന്നെ കൈക്കൊണ്ടവർ.

ഭാഗം ൧൬

കബറീന്നുദ്യാനത്തിന്നായ്.....കബറിൽനിന്നു പറുദീസായിലേക്കു
ഗാത്രത്തെ.....ശരീരത്തെ.
കാന്തി.....ശോഭ.
മുകിലഴക്.....മേഘത്തിൻെറ ഭംഗി.

ഭാഗം ൧൭

നയവാന്മാർ.....നീതിമാന്മാർ.
നിൻശൈന്നൊ.....നിൻെറ നിരപ്പ്.
നിൻശ്ലാമ്മാ.....നിൻെറ സമാധാനം.
താതൻ.....പിതാവ്.

സുതന്നു......പുത്രന്നു
ആലോഹൊ......ദൈവമെ

ഭാഗം ൨൰

മൃതിഹീനാ!......മരണമില്ലാത്തവനെ!
സ്തുത്യൻ......സ്തുതിക്കപ്പെടുവാൻ തക്കവൻ

ഭാഗം ൨൧

വെലികൊള്ളും നെക്കുന്നെൻകടമൊത്തു......വേലി പൊലെ തടു
ക്കുന്ന എൻെറ കടത്തെ ഓത്തിട്ടു

ഭാഗം ൨൨

വിണ്ണവർതൻനാഥ! മൺമയരാശ്രയമെ......സ്വർഗ്ഗവാസികളുടെ
ഉടയവനും പൂഴികളായവരുടെ ആശ്രയമെ!

ഭാഗം ൨൩

കാപ്പാനേകുക......കാപ്പാൻ തരണമെ.

ഭാഗം ൨൪

നിൻമെയ്......നിൻെറ ശരീരം
നിന്നൻപാൽ......നിൻെറ സ്നേഹത്താൽ

ഭാഗം ൨൫

ഉലകത്തിൻ......ലോകത്തിൻെറ

ഭാഗം ൨൬

വൃക്ഷദലത്തിൻ......വൃക്ഷത്തിൻെറ ഇലയുടെ
മൺമയർ......പൂഴികളായവർ
മൃതികരവിഷമാം......മരണവിഷമായ
ദിനമെഴുഴം......ദിവസത്തിൽ ഏഴു പ്രാവശ്യം

ഭാഗം ൨൭

വെന്നു......ജയിച്ചു.

ഭാഗം ൩൫

തന്നാദ്യന്തവിഹീനസുതൻ......ആദിയുംഅന്തവുമില്ലാത്ത തൻെറ
പുത്രൻ

വിണ്ണുലകിന്നരചൻ......സ്വൎഗ്ഗലോകത്തിന്റെ രാജാവു

ഭാഗം ൨൩

ഏന്തിജ്ജീവൌഷധിയെ......ജീവന്റെ ഔഷധത്തെ വഹിച്ചു കൊണ്ടു

കഹനേന്മാർ......ആചാൎയ്യന്മാർ

ഭാഗം ൨൪

നിന്ദ്യത്തിന്മക്കൂപം......നിന്ദ്യമായ പാപക്കുഴി

ഭാഗം ൨൫

ഞങ്ങൾതൻകൎത്താവെ!......ഞങ്ങളുടെ കൎത്താവെ

ശുദ്ധികൾനാഥാ ശുദ്ധാ നിന്നോടു......ശുദ്ധതകളുടെ നാഥനായ പരിശുദ്ധനായുള്ളോവെ! നിന്നൊടു കൂടെ

ഭാഗം ൪൧

ഭ്രാതൃജനങ്ങൾ......സഹോദരന്മാർ

കബറുള്ളസ്ഥികളറിയണം......കബറിന്റെ ഉള്ളിൽ അസ്ഥികൾക്കു അറിവു ഉണ്ടാകണം.

ഭാഗം ൪൨

ഡ്രിസ്സായിൽ......മരിച്ചുപോയവരുടെ പേരുകളെ എഴുതുന്ന പുസ്തകത്തിൽ

ഭാഗം ൪൩

മാലാകാനാഥാ!......മാലാകമാരുടെ ഉടയവനായുള്ളോവെ

ഭാഗം ൬൧

രക്ഷിച്ചവർതന്നോൎമ്മക്കു......രക്ഷിച്ചിട്ടു അവരുടെ ഓൎമ്മക്കു

ഭാഗം ൭൨

ഹാനനിയാദ്യർമേൽ......ഹാനനിയാ മുതലായവരുടെ മേൽ.

ഭാഗം ൭൨

മൃതർതന്നസ്ഥിക്കൂട്ടത്തിൽ......മരിച്ചവരുടെ അസ്ഥിക്കൂട്ടത്തിൽ.

ഭാഗം ൮

ആദ്യജനയിൎപൂണ്ടു.....ആദ്യജാതൻ ഉയിൎത്തെഴുന്നേറ്റു.

ഭാഗം ൯

തൽപതിയെ.....രാജാവിനെ.

ഭാഗം ൧൦

ഖിന്നരെ....ദുഃഖിതന്മാരെ.

ഭാഗം ൧൨

കേട്ടാരാഞ്ഞീടുവാനായ്.....കേട്ടിട്ടു അന്വേഷിപ്പാനായ്.

ഭാഗം ൧൩

നഷ്ടമതാം തന്നുരുവം.....നഷ്ടമായിപ്പോയ തന്റെ സ്വരൂപത്തെ

ഭാഗം ൧൪

മെല്ലിപ്പിടിച്ചാൻ.....സന്തോഷിപ്പിച്ചവൻ.

അഖിലേശൻ.....സകലത്തിന്റെയും നാഥൻ.

നാരികളെ.....സ്ത്രീകളെ.

ഭാഗം ൧൫

ആകൽക്കുസാതൻകീഴിൽ.....ആകൽക്കുസായുടെ കീഴിൽ.

ഉചിതധ്വനിയിൽ.....ഉചിതമായ ശബ്ദത്തിൽ.

ഭാഗം ൧൭

അതുല.....തുല്യമില്ലാത്ത.

ഭാഗം ൧൮

മാനവർവാനോർ.....മനുഷ്യരും മാലാകാമാരും.

ഭാഗം ൧൯

സീമാവാഹി.....അതൃത്തികളെ വഹിച്ചിരിക്കുന്നവൻ.

വിളവാവേലക്കാരോടു ചോദിപ്പാനായ്.....ആ വേലക്കാരോടു
ഫലം ചോദിപ്പാൻ.

ഭാഗം ൨൦

മഹിമാഗമനെ.....മഹിമയോടെ എഴുന്നള്ളുമ്പോൾ.

ഭാഗം ൧൬

നിൻനാമത്തെയൊരൊരു.....നിന്റെ നാമത്തെ ഏറവു പറഞ്ഞവരായ.

ഭാഗം ൧൭

കണ്ടാൽ.....അവൾ കണ്ടു.

കൊണ്ടുപോയെന്നാൽ.....എവിടെയൊ കൊണ്ടുപോയി എന്നു അവൾ (പറഞ്ഞു)

മറിയാംമെയെന്നാൻ—താൻ മറിയമെ എന്നു (വിളിച്ചു)

ഭാഗം ൧൮

സഭാപാണിഗ്രഹണത്തെമൂത്തു.....സഭയെവിവാഹംനിശ്ചയിച്ചു

ഉയിരിൻതൻമേശയൊരുക്കംചെയ്തതിനാൽ.....അതിന്റെ ഉള്ളിൽ തന്റെ ജീവന്റെ മേശയെ ഒരുക്കി.

ചാവാല്ലയിർ.....മരണത്താൽ ജീവനെ..

തനുരുധിരങ്ങൾ.....ശരീരരക്തങ്ങൾ.

മൃതരായോർ തന്നാത്മാക്കൾമേൽ.....മരിച്ചവരുടെ ആത്മാക്കളിന്മേൽ.

ഭാഗം ൧൯

അവരാത്മാക്കളെ.....അവരുടെ ആത്മാക്കളെ.

രാജഭാമിനി.....രാജസ്ത്രീ.

ഭാഗം ൨൦

ധന്യമറിയാം.....ഭാഗ്യവതിയായ മറിയാം.

ശ്ലാമ്മാ.....സമാധാനം.

ഭാഗം ൨൧

നിൻശൈനൊ.....നിന്റെ നിരപ്പു.

നീ ചാവെക്കീഴാക്കി.....നീ മരണത്തെ അടിപ്പെടുത്തി.

മിത്രങ്ങൾക്കാനന്ദവുമരികൾക്കാർത്തിയും.....സ്നേഹിതന്മാൎക്ക സന്തോഷവും ശത്രുക്കൾക്ക ഭയവും.

ഭാഗം ൮൭

മകനേ നീയോ പോയ്കൊണ്ടെങ്കിൽ പൊല്ലെവിടെ.....മക
ne കൊണ്ടുപോയതു നീയെങ്കിൽ എവിടെയെന്നു പറക.

അവനെ ഞാൻ പോകട്ടേ കൊണ്ടെന്നാൾ.....ഞാൻ അവനെ
കൊണ്ടുപോകട്ടെ എന്നു അവൾ (പറഞ്ഞു)

ഞാൻ തന്നെ ജീവിച്ചേൻ ഞാൻ.....ഞാൻ തന്നെ ആകുന്നു. ഞാ
ൻ ഉയരത്തിൽ എഴുന്നേററു.

ഭാഗം ൮൮

ദൈവംതന്നഗ്രജാതൻ.....ദൈവത്തിൻെറ ആദ്യജാതൻ.

ലോകർക്കെല്ലാമഗ്രജനാദത്തെ.....ലോകരെല്ലാവരുടെയും ആദ്യ
നായ ആദാമ്മിനെ.

സുതരെ.....മക്കളെ

ഭാഗം ൮൯

ഗിരിസീനാ.....സീനാപർവ്വതം

മലയും കടലും പെററംനിന്നെ.....മലയേയും കടലിനേയും വഹി
ച്ചിരിക്കുന്ന നിന്നെ.

കാദീശന്മാർ.....വിശുദ്ധന്മാർ,

ഇല്ലെ ചിത്തെ കല്പിച്ചിട്ടും.....ഹൃദയത്തിൽവിചാരിച്ചിട്ടും ഇല്ല.

ഭാഗം ൮൰

നൽമഹിമാവിന്നങ്കി.....നല്ല മഹിമയുള്ള അങ്കി.

ഭാഗം ൯൰

മാതൃസ്മരണ.....മാതാവിൻെറ ഓർമ്മ.

സിദ്ധരെയേററി.....വിശുദ്ധന്മാരെ ശ്രേഷ്ഠതപ്പെടുത്തി.

മാതാകാദീശന്മാർ തൻപ്രാർത്ഥനയാൽ.....മാതാവിൻെറയും വി
ശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ.

ഭാഗം ൯൧

കേണിടുന്നേവം—ഇപ്രകാരം അപേക്ഷിക്കുന്നു.

നിന്നെപ്പൂണ്ടോർ.....നിന്നെ ധരിച്ചവർ.

ഭാഗം ൯൮

ചാർത്തും......ധരിക്കും

നയവാന്മാരും......നീതിമാന്മാരും

നിന്നഭിഷിക്തമുഖം......നിന്റെ അഭിഷിക്തന്റെ മുഖം

ഭാഗം ൯൯

ശുചിയോടു ശുദ്ധ്യാ......വെടിപ്പോടും ശുദ്ധിയോടും കൂടി

ബെസ്കുദ്ശാ......മഹാപരിശുദ്ധസ്ഥലം

വൃക്ഷോദ്യാനദ്വാരങ്ങൾ......ഉദ്യാനത്തിന്റെ (തോട്ടത്തിന്റെ) ദ്വാരത്തിൽ (വാതിലിൽ) പ്രവേശിച്ചിട്ടു

സ്രഷ്ടാവൊടുതുല്യം സൃഷ്ടിയായ്......സൃഷ്ടി സ്രഷ്ടാവോടു തുല്യമായി

തരുനിര......വൃക്ഷക്കൂട്ടം

മേവി......ഇരുന്നു

ക്രൂബീറേന്മാർ&......ഈശറേന്മാർ മണ്ണിന്റെ(മനുഷ്യന്റെ) ഉയർച്ചയിൽ ആശ്ചര്യം കൂറുന്നു

നാനാസൃഷ്ടിവിഭാഗങ്ങൾക്കേകി ശ്ലീഹന്മാർ......ശ്ലീഹന്മാർ സൃഷ്ടിയുടെ നാനാവിഭാഗങ്ങൾക്കും കൊടുത്തു

ഭാഗം ൧൦൦

നിൻഗാത്രം......നിന്റെ ശരീരം

നിദ്രാപ്രാപ്തന്മാർ......നിദ്രയാ പ്രാപിക്കപ്പെട്ടവർ

സ്വർഗ്ഗീയോർശ്ലേമിൽ......സ്വർഗ്ഗസംബന്ധമായ ഊർശ്ലേമിൽ

മുടികൾ മുടഞ്ഞൊട്ടിത്തകിടും......മുടികൾ മുടഞ്ഞു തകിടും ഒട്ടിച്ചു.